63 രവിപോലാം രത്നങ്ങൾ ചേരുന്ന തോരണം
കലരും തെരുവീഥിനിരകളെല്ലാം
ചെറുതാക്കിത്തീർക്കുന്നു ദിശകളെ,യകലെനി-
ന്നൊഴുകിവരുന്നതാമരുവികളെ
കൊലകൊമ്പൻ തൂകുന്ന മദജലം ചെറുതാക്കി;-
ക്കുതിരദായങ്ങൾ നീരാഴിയേയും!

64 കുളിർമുകിൽമാലകൾ തൊട്ടുരുമ്മീട്ടുന്ന
ശിഖരങ്ങൾ ചേരുന്ന തോരണങ്ങൾ
കിളരുന്ന മാളിക വികസിപ്പിച്ചീടുന്നി-
തൊളി പൂണ്ടെഴും മുഖപങ്കജങ്ങൾ.
അവ ചൊരിഞ്ഞീടുന്ന ക്രൂരമ്പിൻ നിരകളാ-
യുവജനചിത്തം പിളന്നിടുന്നു.

65 പൊന്നണിത്തേരൊലി,യശ്വഗളത്തിലെ-
ക്കിങ്ങിണിയൊച്ചയും ചേർന്നു പൊങ്ങി
മന്നവന്മാരുടെ വീരക്കഴലൊലി
തന്നോടെതിർത്തു മുഴങ്ങിയെങ്ങും.
മിന്നുമണികളണിഞ്ഞുള്ള കന്യകൾ
പൊൻകാല് ച്ചിലമ്പൊട്ടും പൊയ്കകളിൽ
മുങ്ങിക്കുളിക്കവേ താമരപ്പൂക്കളിൽ-
ത്തങ്ങുമന്നങ്ങൾ ചിലച്ചിടുന്നു. 366

63 ഇരവിയിർ ചുടർമണി യിമൈക്ക ന്തോരണ-
ത്തെരുവിനിർ ചിറിയന തിശൈകൾ ചേൺവിളങ്ക
അരുവിയിർ പെരിയന വാരൈെ ത്താനങ്കൾ
പറവൈയിർ പെരിയന പുരവിപ്പന്തിയേ.

64 ചുളികൈ മഴൈമുകി റെറാടക്ക ന്തോരണ
മാളികൈ മലർവന മകളിർ വാൺമുകം
വാളിക ളന്നവൈ മലർവ മററവൈ
യാളിക ളന്നവർ നിറത്തി നാഴ്പവേ.

65 മന്നവർ കഴലൊട്ട മാറു കൊൾവന
പൊന്നണി ത്തേരൊലി പുരവി ത്താരൊലി
ഇന്നകൈ യവർചിലമ്പുപങ്ക വേങ്കവ
കന്നിയർ കടൈതുറൈ ക്കമല' വന്നമേ.

66 പ്രാണേശന്മാരോട്ട മേളിച്ചും വേർവിട്ടും
    പ്രാണസമാനം പ്രിയതരമാം
തേനൊലിപ്പാട്ടുകൾ പാടിയും, ഗായിക-
    മാരാലാപിക്കുന്ന പാട്ടു കേട്ടും
പാരംപരന്ന പൂമ്പൊയ്കയിൽ നീന്തിയും
    ചാരുവാം പൂക്കളറുത്തു ചൂടി
നാളുകൾ പോക്കീ പുരാതനമപ്പുരിൽ
    നാളീകലോചനമാർകളെല്ലാം.

67 അലറുന്ന മദകരിനികരത്തിൻ മുതുകേറി-
    യതിനെയോരോന്നായി മുൻപിന്നാക്കി
ഉയരും ഖുരപുടമുള്ള കുതിരകൾ
    രഥനിവഹങ്ങളും വാഹമാക്കി
കൃശതര തനു പൂണ്ട യാചകന്മാരുടെ-
    യവശത പോക്കുന്ന ദാനം ചെയ്തും
പലപല പുരുഷരും പെരുതാമന്നഗരത്തിൽ
    പകലുമിരവും നയിച്ചിട്ടുന്നു.

68 കരിയോട്ട കരികളെപ്പൊരുതിച്ചും, കരവാളും
    വരിചില മുതലായോരായുധങ്ങൾ
കരതലമതിലേന്തി വെൺചാമരം പോലാം
    ഗളരോമമുള്ള കുതിരകളെ
അധിരോഹണം ചെയ്തു, മെതിരററ തെരുവിങ്കൽ-
    പ്പൊരുതിപ്പയററുന്നു യുവവീരന്മാർ. 388

66 ഊടവു കൂടവു മുയിരി നിന്നിചൈ
പാടവും വിറലിയർ പാടല് കേട്ക്കവും
ആടവു മകൻപുന ലാടി യമ്മലർ
ചൂടവും പൊഴുതുപോ ഞ്ചിലർക്ക തൊന്നകർ.

67 മുഴങ്കതിൺ കടകരി മൊയ്മ്പി നൂരവും
എഴുങ്കര ത്തിവുളിയൊ ടിറത മേറവും
പഴങ്കണാ ടിറന്തവർ പരിവു തീർതര
വഴങ്കവും പൊഴുതുപോ ഞ്ചിലർക്കം മാനകർ.

68 കരിയൊടു കരിയെതിർ പൊരുത്തി കൈപ്പടെ
വരിചിലൈ മുതലിയ വഴങ്കി വാളുകൈ-
പ്പുരവിയിറ് പൊരുവില് ചെണ്ടാടി പ്പോർക്കലൈ
തെരിതലിറ് പൊഴുതുപോ ഞ്ചിലർക്ക ച്ചേണകർ.

69 പൂങ്കാവിൽ പൂക്കളിറുത്തും, മാൻപേടപോൽ
കാന്തന്മാരോടിട ചേർന്നുകൊണ്ടും,
പൂമ്പൊയ്ക തന്നിൽ നീരാടിയും, ചെന്തൊണ്ടി
വായ്മലർത്തേനുണ്ടും, ചൂതാടിയും
സുന്ദരമാമന്നഗരത്തിലംഗനാ-
വൃന്ദങ്ങൾ നാളുകൾ പോക്കിക്കൊണ്ടാർ.

70 നാനാമഹത്വമെഴും മാനമെത്തീട്ട
മീനെഴമാഴിയെ വെൺമുകിൽപോൽ
വെണ്മാടത്തിന്മേലേയാട്ടും കൊടിക്കൂറ
വിണ്ണാറു നക്കി വററിച്ചീട്ടുന്നു!

71 പെരുതായ തോരണനിരകൾ പുണരുന്ന
പുരവാതിലുകളും, വിണ്ണിൽ മേലേ
ഇനിയുമൊരിടവുമില്ലെന്നുള്ള മട്ടിലൊ-
ട്ടുയരുന്ന ചെമ്പൊൻ മതിലുകളും,
മലപോലാം തോളൊത്ത മന്നക്കെഴും പുക-
ഴൊളിയൊത്തു കാൺകെ നാണിച്ചു
വാനോർ. 404

69 നന്തന വനത്തലർ കൊയ്ത്തു നവ്വിയേപോല്
വന്തിളൈ യവരൊടു വാവി യാടിവായ്-
ച്ചെന്തുവ രഴിതര ത്തേറല് മാന്തിത്തുതു
ഉന്തലിറ് പൊഴുതുപോ ഞ്ചിലർക്ക വ്വൊണ്ണുകർ.

70 നാനാവിതമാ നളിമാതിര വീതി യോടി
മീനാറു വേലൈ പ്പുനല്വെൺമുകി ലുണ്ണു മാപോല്
ആനാത മാട ത്തിടൈയാട്ടു കൊടിക്കൺ മീപ്പോയ്
വാനാറു നണ്ണി പ്പുനല്വററിട നക്ക മന്നോ.

71 വൻറോ രണങ്കൾ പുണർവായിലും വാനി നമ്പർ
ചെൻറോങ്കി മേലോ രിടമില്ലെന ച്ചെംപൊ നിഞ്ചി
കൻറോങ്കു തോളാർ കണങ്കുട്ടിമശേക്കമൈപ്പെയന്ന
ഒൻറോ ടിരണ്ടും മുയർന്തോങ്കിന വുമ്പർ നാണ.

72 കാട്ടിലും, വീട്ടിലെ വാടിയി,ലാഴിയെ-
ക്കാട്ടിൽ വലുതാം കിടങ്ങുകളിൽ,
മട്ടോൽമൊഴിമാർ നീരാട്ടം കുളങ്ങളി-
ലൂററും പുഴയുമെഴും മലകൾ.
കെട്ടുകളുള്ളതാം വീട്ടിലും ചന്തമായ്
കെട്ടിയിണക്കും മണിപ്പന്തലിൽ,
വീണാനിനദം പോൽ വണ്ടുകൾ പാടുന്ന
ചേണററ പൂങ്കാവിടങ്ങളിലും,
കാണുന്നു പൂവും തളിരും വിരിച്ചാക്കും
വേണുന്ന മട്ടിൽ വിശിഷ്ടതല്പം.

73 തെളിനീരു ചേരും മുകിലു,മലയാഴി_
നിരയും നടുങ്ങുമാറെന്നുമെന്നും
തോൽ വാർ വരിഞ്ഞു മുരജം മുഴങ്ങീട്ടു-
മാ നഗരത്തിലെയാളുകളിൽ
കള്ളന്മാരാരുമില്ലാത്തതുമൂലമായ്
കാവലുമില്ലാ പൊരുളിനൊന്നും. 424

72 കാട്ടും പുനമു ങടലന്ന കിടങ്ങു മാതർ
ആട്ടു ങ്ങളനും മരുവിച്ചനൈ കൻറു മുമ്പർ
വീട്ടും വിരവും മണിപ്പന്തരും വീണൈ വണ്ടു
പാട്ടും പൊഴിലും മലർപ്പല്ലവ പ്പള്ളി മന്നോ.

73 തെൾവാർ മഴൈയു ന്തിരൈയാഴിയു മുട്ക നാളും
വൾവാർ മുരചം മതിർമാനകർ വാഴ മാക്കൾ
കൾവാ രിലാമൈ പ്പൊരുട് കാവലുമില്ലൈ യാതും
കൊൾവാ രിലാമൈ കൊടുപ്പാർകളു മില്ലൈ മാതോ.

74 യാതൊന്നും യാചിപ്പോരില്ലാത്ത കാരണ-
മാരുമവിടെക്കൊട്ടപ്പോരല്ലാ.
വിദ്യയില്ലാത്തവരാരുമില്ലായ്കയാൽ
വിദ്യയിൽ മുററിയോരാരുമില്ല!
എങ്കിലും വിദ്വത്സഭകളിലാരുമേ
കെങ്കേമന്മാരല്ലാതാരുമില്ല!
എല്ലാരുമെല്ലാപ്പെരിയ സമ്പത്തുക-
ളേന്തിയോരാകയാലപ്പുരിയിൽ
ഇല്ലാത്തോരാരുമില്ലെങ്കിലും സമ്പത്തി-
യുള്ളോരുമാരുമില്ലെന്നു ചൊല്ലാം.

75 വിദ്യയാം മൂലത്തിൽ നിന്നും മുളച്ചെണ്ണ-
മററുള്ള ശാസ്ത്രശ്രുതികളാകും
ആദിമഹത്വം കലർന്ന മഹാശാഖ-
മേലേയുയത്തി, മഹാതപസ്സാം
പച്ചിലച്ചാത്തു തഴച്ചു, കാരുണ്യമാം
മൊട്ടുകളെങ്ങുമേ കാട്ടി നിന്നും,
ധമ്മസൂനങ്ങൾ വിടത്തിയും, ലൗകിക-
ശമ്മഫലം പോൽ നഗരം മിന്നീ. 442

---

74 കല്ലാരു നിറ്പാർ പിററിൻമൈയിറ് കല്വി മുററ
വല്ലാരു മില്ലൈയവൈ വല്ലര ല്ലാരു മില്ലൈ
എല്ലാരു മെല്ലാപ്പെരും ശെൽവമു മെയ്തലാലേ
ഇല്ലാരു മില്ലൈ യുടൈയാർകളു മില്ലൈ മാതോ.

75 ഏകം മുതറ്കൽവി മുളൈത്തെഴ ത്തെണ്ണില് കേൾവി
ആകം മുതററിൺ പണൈപോക്കി യരുന്ത വത്തിൻ
ശാക ന്തഴൈത്തൻ പരുമ്പി തനരുമം മലർന്തു
പോക കനിയൊൻറു പഴുത്തതു പോലു മൻറേ.

---

# രാജഗുണപ്രഖ്യാപനം

1 അങ്ങനെ പലപല മഹത്വമാളും നിത്യ-
മംഗലനഗരത്തിൻ മന്നനോ മന്നോർ മന്നൻ
മാൺപെഴും തനിച്ചെങ്കോലേഴലോകത്തിങ്കലാ
മന്നവൻ ചെലുത്തുന്നു, ധർമ്മത്തിന്നവതാരം.
വീരനൂപുരശാലി,യിമ്മഹാകഥയ്ക്കുററ
നായകൻ രാമചന്ദ്രദേവനു പിതാവല്ലോ.

2 ആദിമജ്ഞാനം, കൃപാ, ധർമ്മവും, സമൃദ്ധിയും,
ദാനവും, നിരവദ്യബലമാം വീരത്വവും
നീതിയുമളവററ മററുള്ള ഗുണങ്ങളും
പാതിയാം മററുള്ളോർക്ക്, പൂർണ്ണമിസ്സമ്രാട്ടിങ്കല്!

3 അലയാഴികൾ ചൂഴമിപ്പാരിലില്ലാ ദാന-
ജലധാരയായ് മുററും നനയാതൊരു കൈയ്യും.
സത്യമാം വേദമാർഗ്ഗംതുടരുമരചന്മാ-
ക്കൊത്തതായ് മററുള്ളവരാരുമേ ചെയ്യാത്തതാം 14

## അരചിയറ്പടലം

1 അമ്മാ ണകരു ക്കരച,ന്നരചർ ക്കരചൻ
ചെമ്മാ ണ്ടനിക്കോ ലുലകേഴിനു ഞ്ചെല്ല നിൻറാൻ
ഇമ്മാൺ കതൈക്കോ രിറൈയായ വിരാമ നെന്നും
മൊയ്മ്മാൺ കഴലോ ററരു നല്ലറ മൂർത്തി യന്നാൻ.

2 ആതി മ്മതി യുമ്മരുളുമ്മറ നമ്മ മൈവും
ഏതിൻ മിടല്വീ രമു മീകൈയു മെണ്ണിൽ യാവും
നീതി ന്നിലൈയുമ്മിവൈ നേമിയി നോർക്കു നിൻറ
പാതി മുഴുതും മിവറ്ക്കോപണി കേട്പ മന്നോ

3 മൊയ്യാർ കലിചൂഴ് മുതുപാരിൻ മുകന്തു താന-
മൈക്കൈയാർ പുനലാ നമൈനയാതനകൈയു മില്ലെ

യാഗങ്ങൾ പല വിധം ചെയ്തവയെല്ലാമിന്നീ
ഭൂപാലകുലോത്തംസം മറന്നേ കഴിഞ്ഞല്ലോ.

4 അങ്ങനെ വിളങ്ങീടും മന്നവൻ, കാരുണ്യത്തി-
ലമ്മയെപ്പോലാം, നന്മ ചെയ്യതിൽ തപോതുല്യം.
മുൻനിലയെടുത്തോതു മേന്മയും വരുത്തീടാൻ
തന്നുടെ പുത്രൻ പോലാം സദ്ഗതി നല്കീടാനും.
അന്യരിൽ ഗദതുല്യം ദണ്ഡനം ചെയ്യോർ ക്കുഗ്ര-
ഖണ്ഡനൗഷധം തന്നെ, സൂക്ഷ്മമാം ശ്രുതികളെ
ആരായുന്നവർക്കെല്ലാം സന്ദേഹനിവൃത്തിക്കാ-
യാ രാജരാജൻ ബോധജ്ഞാനമായ് ലസിക്കുന്നു.

5 കൊട്ടത്തേ കടന്നല്ലോ യാചകസമുദ്രത്തെ;-
പ്പാറിച്ചേ പാരം കാണാശ്ശാസ്ത്രമാം പാരവാരം;
ചൊടിച്ചു ഖഡ്ഗത്താലേ വൈരിയാം വാരാന്നിധി;
സുഖിച്ചുകൊണ്ടേ സമ്പത്സുഖമാം യാദോനിധി.

6 വെള്ളവും പറവയും വിലങ്ങും വേശ്യയ്ക്കുള്ളോ-
രുള്ളവുമൊരേ വഴിയോട്ടമാറാക്കിത്തീർത്തും
തള്ളുവാനാകാത്തതാം പെരിയ പുകഴ്, തോലാ-
ലുള്ളതാമുറയിങ്കൽ ഖഡ്ഗവുമേന്തിക്കൊണ്ടും 32

മെയ്യായ വേത ത്തുറൈ വേന്തരു ക്കേയ്ന്ത യാരും
ചെയ്യാത യാക മ്മിവൻചെയ്തു മുടിത്ത മാതോ

4 തായൊക്കു മൻപി ററവമൊക്കു നലമ്പ യപ്പിൻ
ചേയൊക്കു മുന്നി ൻറൊരുചെല്കതി യുയ്ക്കു നീരാല്
നോയൊക്കു മെന്നിൻ മരുന്തൊക്കു നുണങ്കു കേൾവി
ആയ പ്പുകങ്കര ലറിവൊക്കു മെവർക്കു മന്നാൻ.

5 ഈന്തേ കടന്താ നിരപ്പോർകട ലെണ്ണി നന്നൂല്
ആയ്ന്തേ കടന്താൻ കലൈയെന്നു മളക്കർ വാളാറ്
കായ്ന്തേ കടന്താൻ പകൈവേലൈ കരുത്തു മുററ-
ത്തോയ്ന്തേ കടന്താ ൻറിരുവിൻറൊടർ പോകപൗവം

6 വെള്ളമും പറവൈയും വിലങ്കും വേശൈയർ
ഉള്ളമു മൊരുവഴി യോട നിൻറവൻ

മന്നവർമന്നൻ കൊണ്ടു പ്രഭുത്വത്തോടെ പാരിൽ
ധന്യമാം ദശരഥനെന്നതാം തിരുനാമം.

7 ഇടയിൽ കാണും ചില മലകൾ പലതരം
മണികൾ പതിച്ചുള്ള മാളികയായും മിന്നും
മന്നിടം നിനച്ചെന്നാൽ മഞ്ജുളമയോദ്ധ്യയാ-
മമ്മഹാനഗരം പോൽ മന്നനിലൊതുങ്ങീ പോല്.

8 മാററലർവലിപ്പത്തെ നേർക്കറിഞ്ഞ,വരുടെ
മസ്തകം പിളർക്കയാൽ മററാർക്കുമെഴാത്തതാം
അമ്മഹാപ്രഭാവൻെറ ഹസ്തത്തിലനാരതം
തങ്ങിട്ടും നിശിതമാമായുധം തേഞ്ഞീടുന്നു!
മററു ഭൂപാലവൃന്ദം മൗലിയിലണച്ചീട്ടും
രത്നസഞ്ചിതമാകും മകുടകോടികളാൽ
ആ രാജരാജൻ തൻെറ ചേവടിയണിഞ്ഞീട്ടും
വീരനൂപുരത്തിൻെറയരിമ്പും തേയുന്നല്ലോ.

9 മന്നിടത്തിങ്കലുള്ള ജീവികൾ തോറും വ്യാപി-
ച്ചന്യൂനം തണൽ ചേർത്തു കൂരിരുളകററുവാൻ
മന്നവന്നെഴും കുട മതിയാം മതിയാകും,
പിന്നെയെന്തിനു വേണം വിണ്മതി വേറേ വാനിൽ? 50

തള്ളരും പെരുമ്പുകഴ് ത്തയരത പ്പെയർ
വള്ളല്വള്ളുറൈയയിൻ മന്നർ മന്നനേ.

7 നേമിമാല്വരൈമതി ലാക നീൾപ്പുറ-
പ്പാമമാ കടല് കിട ങ്കാക പ്പൻമണി
വാമമാളികൈ മലൈയാക മന്നറ്കു-
പ്പൂമിയു മയോത്തിമാ നകരം പോലുമേ.

8 ആവരും വന്മൈനേ രറിന്തു തീട്ടലാല്
മേവരു മൈയടൈ വേലു ന്തേയുമാല്
കോവുടൈ നെട്ടുമണി മകുട കോടിയാല്
ചേവടി യണിന്ത പൊറ്കഴലും തേയുമാല്.

9 മണ്ണിടൈ യുയിർതൊറും വളർന്തു തേയ്വിൻറി-
ത്തണ്ണിഴല് പരപ്പവു മിരുളൈ ത്തള്ളവും
അണ്ണൽൻ കുടൈമതി യമൈയു മാതലാൻ
വിണ്ണിടൈ മതിയിനൈ മികൈയി തെന്നവേ.

10 വൈരഭൂഷകൾ ചാത്തി വീര്യത്തിൽ മൃഗരാജ-
ഭൈരവനാകും പങ്ക്തിരഥനീലോകം മുററും
തന്നുയിർ പൊലെ കാത്തുവന്നതു മൂലം ലോക-
ത്തിന്നാകെയതുല്യമാമുടലുമായിത്തീന്നു.

11 കുന്നുപോലുയർന്നെഴും തോളുള്ള ദശരഥ-
മന്നൻെറ ജയം കൊള്ളും ശോഭനമാജ്ഞാചക്രം
ചണ്ഡഭാനുവെപ്പോലെ ലോകത്തിലുലാവീ,ഭൂ-
മണ്ഡലമാണ്ടീ ലോകം സവ്വവും രക്ഷിക്കുന്നു.

12 വൈരികളെങ്ങും വെല്ലുവിളിക്കാനില്ലായ്കയാൽ
പോരിനു വെമ്പും വീരബാഹുക്കളെഴും മന്നൻ
പാരിടമൊരു പാവം തന്നുടെ വയൽ പോലെ
പാലിച്ചുവന്നാനല്ലോ പാരമുത്സാഹത്തോടെ. 62

---

10 വയിരവാൻ പൂണണി മടങ്കൻ മൊയ്മ്പിനാൻ
ഉയിരെലാ ന്തന്നുയി രൊപ്പ വോമ്പലാല്
ചെയിരിലാ വുലകിനിർ ചെൻറു നിൻറുവാഴ്
ഉയിരെലാ മുറൈവെതോ രുടമ്പു മായിനാൻ.

11 കുൻറെന വുയരിയ കുവവു ത്തോളിനാൻ
വെൻറി യന്തികിരിവെ മ്പരുതി യാമെന
ഒൻറെന വുലകിടൈ യുലാവി മീമിചൈ
നിൻറുനി ൻറുയിർ തൊറു നെടിതു കാക്കുമേ.

12 എയ്യെന വെഴപകൈ യെങ്കു മിൻമൈയാൻ
മൊയ്പെറാ ത്തിനവുറു മുഴവു ത്തോളിനാൻ
വൈയക മുഴവതും വറിഞ്ഞ നോമ്പുമോർ
ചെയ്യെന ക്കാത്തിനി തരശു ചെയ്കിൻറാൻ.

---

# ശ്രീരാമാവതാരം

1 ആയവനൊരുദിന,മജദേവനു തുല്യ-
നാ,യതിപരിശുദ്ധിയാണെഴും വസിഷ്ഠനെ
വണങ്ങിച്ചൊന്നാ:“നെൻെറ പൂർവ്വികം വംശം, മാതൃ-
ജനങ്ങൾ, ജനകനും, തപസ്സും, പുണ്യത്താലേ
ലഭിച്ചോരാദിദേവൻ, പ്രേഷ്ഠമാം വസ്തുക്കളും
നിനച്ചാലങ്ങുതന്നെ,-—യെന്നാലും ഭിന്നൻ ഭവാൻ.

2 എൻ കുലത്തലവന്മാരിനദേവനേക്കാളും
തൻ കുലം വിളങ്ങവേ ധരണി കാത്തോരല്ലോ.
മങ്ങുവോരില്ലെന്നോതും മട്ടിലിന്നടിയനും
മന്നിടം മുററും കാത്തേനിന്നും നിന്നരുളാലേ.

3 അറുപതിനായിരമാണ്ടു ഞാനാണ്ടു ലോക,-
മറുതി ചെയ്യേനേറും വെറിയാണ്ടുള്ളോർകളെ.
കുറവൊന്നുമില്ലയെങ്കിലുമെൻ പിൽക്കാലം
മറുകും ലോകമെന്നെൻ മാനസം കലങ്ങുന്നു. 14

## തിരുവവതാരപ്പടലം

1 ആയവനൊരു പക ലയനൈ യേനികർ
ത്തുയമാ മുനിവര റെറാഴുതു തൊല്കുല-
ത്തായരു ന്തന്തൈയു ന്തവമു മമ്പിനാൻ
മേയവാൻ കടവുളും പിറവും വേറു നീ.

2 എങ്കുല ത്തലൈവർക ളിരവി തന്നിനും
തങ്കുലം വിളങ്കര ത്തരണി താങ്കിനാർ
മങ്കുന രില്ലെന വരമ്പില് വൈയകം
ഇങ്കുന തരുളിനാ ലിനിതി നോമ്പിനേൻ

3 അറുപതി നായിരമാണ്ടു മാണ്ടുറ
ഉറുപകൈ യൊട്ടുക്കിയി വ്വുലകൈ യോമ്പിനേൻ
പിറിതൊരു കുറൈയിലൈ യെറ്പിൻ വൈയകം
മറുകുറു മെൻപതോർ മറുക്ക മുണ്ടരോ.

4 അരിയതപം ചെയ്യോ;രന്തണന്മാ,രഴ-
ലറിയാതിന്നേവരെസ്സസുഖം വാണോരല്ലോ.
പെരുതാം തപത്താലെയുഴലാമെൻ പിള്ളാല-
ത്തവരെല്ലാമെന്നോർത്തിട്ടെൻചിത്തം കലങ്ങുന്നു ''

5 മങ്ഗളം ഭേരീരവം മുഴങ്ങും മുററത്തോട്ടും
ചെമ്മുത്തിന്നൊളി കോല്വും പൊന്മുടിയോട്ടും ചേർന്ന
മന്നവനേവം ചൊല്ലെ,ക്കഞ്ജകർണ്ണികതന്നിൽ-
ത്തങ്ങുമപ്പരമേഷ്ഠി തന്നുടെ സുതനോർത്താൻ:

6 ''പാലാഴി തന്നിൽ ഫണിതല്പത്തിലൊരു നീല-
മാമല പോലേ പള്ളികൊണ്ടിട്ടും കൊണ്ടൽവർണ്ണൻ
കൊലയാം തൊഴിലേന്തുമരക്കർ ചേയ്യീടുന്ന
കൊട്ടമ തീർപ്പേനെന്നു വിണ്ണവർക്കഴലാററാൻ
മുന്നമേയവരോടു ചൊന്നതാം തിരുമൊഴി-
യൊന്നൊഴിയാതേയെന്നിലിന്നുമുണ്ടരുളുന്നു. 28

7 നിഷ്ഠുരകർമ്മം ചെയ്യും രാക്ഷസന്മാരാൽ തോൽവി
പററിയ വാനോർ നീലകണ്ഠതൃപ്പാദങ്ങളിൽ

4 അരുന്തവ മുനിവരു മന്തണാളരും
വരുന്തുത ലിൻറിയേ വാഴ്വിൻ വൈകിനാർ
ഇരുന്തുയ രുഴക്കുവരെറ്പി നെൻപതോർ
അരുന്തുയർ വരുത്തു മെന്ന കത്തെ യെൻറനൻ.

5 മുരചറൈ ചെഴുങ്കടൈ മുത്ത മാമുടി
അരചർത ങ്കോമക നരൈയ കൂറലും
വിരൈചെറി കമലമെൻ പൊകുട്ടു മേവിയ
വരചരോരുകൻ മകൻ മനത്തി നെണ്ണിനാൻ.

6 അലൈകട നടുവണോ രനന്തൻ മീമിചൈ
മലൈയെന വിഴിതുയില് വളരുമാമുകില്
കൊലൈതൊഴി ലരക്കർത ങ്കൊട്ടമൈ തീർപ്പനെൻറു
ഉലൈവുറു മമരരു ക്കുരൈത്ത വായ്മൈയെ.

7 ചുട്ടതൊഴി ലരക്കരാ റെറാലൈന്തു വാനുളോർ
കട്ടവമർ കളനടി കലന്തു കൂറലും

അഭയമുണർത്തിക്കെ,പ്പൂർവ്വവൃത്താന്തമോർത്ത
ഹരനു'മെന്നാൽ വദ്ധ്യരല്ല'വരെന്നോതിനാൻ.

8 പിന്നെയങ്ങവരോട്ട ചേന്നിട്ട മഹാദേവൻ
ചെന്നിതു മഹാമേരുപർവ്വതശിഖരത്തിൽ.
അങ്ങെഴും മണിമയമണ്ഡപമെത്തീ പത്മ-
സംഭവൻ പാദം കൂപ്പിയുണർത്തീയാപത്തെല്ലാം.

9 പാകശാസനൻ തന്നെപ്പാശത്താൽ കെട്ടിപ്പണ്ടു
മേഘനാദനും ലങ്കാപുരിയിൽ വെച്ചാനല്ലോ.
അന്നു താനിന്ദ്രൻ തന്നെ മീണ്ടതാം കഥ പാതി-
പ്പെണ്ണാകും ഹരനോട്ട പങ്കജയോനി ചൊന്നാൻ.

10 ''ഈരഞ്ചു തലകളുമിരട്ടിക്കൈയ്യുമുള്ളോ-
നാ രാത്രിഞ്ചരനോർക്കിൽ ശ്രീയോട്ട പിരിഞ്ഞവൻ.
ഈയുള്ളോർക്കെന്തു ചെയ്യാനായിട്ടമവന്നുള്ള
കായത്തിൻ കരുത്തോട്ട നേരിട്ട പൊരുതുവാൻ? 44

പട്ടപൊരു ളുണർന്തവ പ്പരമൻ യാനീനി
അട്ടകില നെനമറു ത്തവരൊ ടേകിനാൻ.

8 വടവരൈ ക്കുട്ടമിയി നട്ട വൺ മാശറു
ചുടർമണി മണ്ടപ ത്തുന്നി നാൻമുക-
ക്കടവുളൈ യടിതൊഴുതമര കണ്ടകർ
ഇടിനികർ വിനൈയമ തിയമ്പി നാനരോ

9 പാകചാതനൻറനൈ പ്പാചത്താർ ത്തടല്
മേകനാതൻ പുക ന്തിലങ്കൈ മേയനാൾ
പോകമാ മലരുറൈ പുനിതൻ മീട്ടമൈ
തോകൈപാ കറ്കറ ച്ചൊല്ലി നാനരോ

10 ഇരുപതു കരത്തലൈ യീരൈ ന്തെന്നുമ-
ത്തിരുവിലി വലിക്കൊരു ചെയലിൻ റെങ്കളാല്
കരുമുകിലെന വളർ കരുണൈ യങ്കടല്
പൊരുതിടർ തണിക്കിനുണ്ടെനം പുണർപ്പിനാർ

11 കാർമുകിലൊളിവർണ്ണൻ, കാരുണ്യക്കടൽ, കണ്ണൻ
പോരിലേററിടർ പോക്കുമെങ്കിലോ സുഖമായി.''
പാലാഴിത്തിരക്കോളിൽ പള്ളികൊണ്ടീടും ദിവ്യ-
നീലാഭം മരകതശൈലത്തെ നിനച്ചുള്ളിൽ
അപ്പൊഴുതവർ,കരപങ്കജപ്പൂമൊട്ടുകൾ
കൂപ്പവേ, ഭക്തജനപരമാഭീഷ്ടപ്രദൻ

12 കാർമുകിൽക്കകം ചെമ്പൊൽത്താമര വിരിഞ്ഞിരു–
കാന്തിസന്ദോഹം പാർശ്വഭാഗത്തിലേന്തിക്കൊണ്ടും
ചെന്താരിൻ മങ്കയോടും വിനതാസുതൻമേലേ
ചെമ്പൊന്നിൻ മല മേലേയെന്നപോൽ വന്നാനല്ലോ.

13 നീലകണ്ഠനും ശതപത്രസംഭവൻ താനും
നീലക്കാർവർണ്ണൻ തിരുമേനികണ്ടെഴുന്നേററു
നിർജരന്മാരോടൊത്തത്തൃപ്പദത്താരിൽ ഭക്തി-
നിർഭരം വീണു കൂപ്പിപ്പരമാനന്ദം പൂണ്ടാർ. 58

14 അരക്കർ നശിച്ചെന്ന തോഷമാം മധുവുണ്ടു
പരക്കെത്തങ്ങൾ ചെയ്‌വതെന്തെന്നുമോർത്തീടാതെ

11 തിരൈകെഴ പയോതതി ത്തുയിലു ന്തെയ്‌വവാൻ
മരകത മലൈയിനൈ വഴുത്തി വെഞ്ചിനാല്
കരകമലങ്കവിത്തിരുന്ത കാലൈയില്
പരകതി യുണർന്തവർ കുതവു പണ്ണവൻ

12 കരുമുകി റാമരൈക്കാടു പൂത്തുനീടു
ഇരുചുട രിരുപുറത്തേന്തി യേന്തലർ-
ത്തിരുവൊടും പൊലിയവോർ ചെമ്പൊററ്കുൻറിന്മേല്
വരുവപോറ് കഴലുഴൻമേല് വന്തു തോൻറിനാൻ.

13 എഴുന്തനർ കരൈമിട ററിരൈയു ന്താമരൈ-
ച്ചെഴുന്തവിചുവന്തവ ത്തേവു ഞ്ചെൻറെതിർ
വീഴുന്ത നരടിമിശൈ വീണ്ണു ളോരോടും
തൊഴുതൊറു ന്തൊഴുന്തൊറു ങ്കളി തുളങ്കുവാർ.

14 ആടിനർ പാടിന രങ്കമിങ്കമാ
ഓടിന രുവകൈ മാനറവു ണ്ടോർകിലാർ

ആടിനാരവരെല്ലാം പാടിനാ,രങ്ങുമിങ്ങു-
മോടിനാർ മുറപോലെ, പിന്നെ വന്നോരോരുത്തർ
ചൂടിനാർ ശിരസ്സിങ്കൽ തുളസിപ്പൂമാലക-
ളാടിന തൃച്ചേവടിച്ചെന്താരിൻ പൂക്കളവർ.

15 പൊന്മല മേലേനിന്നുമിറങ്ങുമഴകുററ
കാർമുകിൽ പോലെ ഖഗസ്കന്ധത്തിൽ നിന്നും ദേവൻ
ഉന്നതസ്തൂപം ചേർന്ന മണ്ഡപത്തിങ്കൽ സിംഹ-
കണ്ഠസ്ഥം സ്വർണ്ണപീഠതലത്തിൽ വിളങ്ങിനാൻ.

16 വിധിയും മുനികളും വിണ്ണവന്മാരും ലേഖാ-
മതിയെജ്ജടയിങ്കൽച്ചൂടിന മഹേശനും
അധികം സന്തോഷിച്ചിട്ടരികേ മേവീ, നക്ത-
ഞ്ചരവംശത്തിൻ കൊട്ടും കൃത്യങ്ങൾ കുറിടിനാർ:

17 "അഞ്ചിരു തലയുള്ളോനനുജന്മാരും മററും
വഞ്ചന ചെയ്തീ മണ്ണും വിണ്ണുമാളുന്നോരുടെ
വൻതപോനിയമാദി തകർത്തീടുന്നു ഞങ്ങ-
ളെങ്ങനെ ജീവിക്കേണ്ടുവെന്നരുൾ, ചെയ്തീടണേ. 76

വീടിന രരക്കരെൻ റുവക്കും വിമ്മലാല്
ചൂടിനർ മുറൈമുറൈ തുളവ ത്താൺമലർ

15 പൊൻവരൈ യിഴവതോർ പുയലിൻ പൊററ്പുറ
എന്നൈയാ ളുടൈയവൻ റോണിൻ റെമ്പിരാൻ
ചെന്നിവാ ൻറടവു മണ്ടപത്തുച്ചേർന്തരി
തുന്നപൊററ് പീട മേററ് പൊലിന്തു തോൻറിനാൻ

16 വീതിയൊടു മുനിവരും വിണ്ണുളോർകളും
മതിവളർ ചടൈമുടി മഴവ ലാളനും
അതിചയ മുടനവ നയലി രുന്തുഴി
കൊതികൊൾവേ ലരക്കർ തങ്കൊടുമൈ കൂറുവാർ

17 അയിരു തലൈയിനോ നനുചരാതിയാം
മെയ്‌വലി യരക്കരാല് വിണ്ണു മണ്ണുമേ
ചെയ്‌തവ മിഴന്തന തിരുവി നായക
ഉയ്തിറ നില്ലൈയെൻ റുയിർപ്പു വീങ്കിനാർ

18 എങ്ങളേകിയ വരശക്തിയാലരക്കന്മാർ
പൊങ്ങിയീ ലോകം മൂന്നുമഴിച്ചു തകർത്തല്ലോ.
ചെന്താമരാക്ഷാ! ഭവാൻ തന്നെയിന്നവർകളെ-
ക്കൊന്നൊടുക്കീലെന്നാലോ മുടിയും ലോകം ക്ഷണം.''

19 ഇങ്ങിനെയിടരോട്ടം വണങ്ങി സ്തുതിക്കവേ
തുംഗസൗരഭമോലും തുളസീദാമം കോലും
പങ്കജവിലോചനനരുളിച്ചെയ്താൻ മന്ദം:
''വഞ്ചകരവരുടെ തലകളറുത്തു ഞാൻ
ധരണീവാസികൾക്കുള്ളഴലിന്നെല്ലാം തീർപ്പേൻ
സുരലോകാധീശരേ വേണ്ടിനി നിങ്ങൾക്കാധി.

20 വാനവർ നിങ്ങളെല്ലാം വാനരന്മാരായിട്ടു
കാനനം മലകളും തടഭൂഭാഗങ്ങളും
സേനയൊത്തവതരിച്ചെത്തുവി'' നെന്നീവാക്യ-
മാനനപ്രസാദത്തോടരുളിച്ചെയ്താൻ ദേവൻ. 90

21 കേവലം മരീചിക പോലെഴും വരങ്ങളും
ജീവനും സത്യസാരശരത്താൽ ഭസ്മമാക്കാൻ

18 എങ്കണീൾ വരങ്കളാ ലരക്ക രെൻറുളാർ
പൊങ്കുമൂവുലുകൈയും പുടൈ ത്തഴിത്തനർ
ചെങ്കണാ യക വിതു തീർത്ത ലില്ലൈയേല്
നങ്കുവ രുലകൈയോർ നൊടിയി നെൻറനർ

19 എൻറന രിടരുഴന്തിറൈഞ്ചി യേത്തലും
മൻറല ത്തുളവിനാൻ വരുന്തല് വഞ്ചകൻ
തൻറലൈ യറുത്തിടർ തണിപ്പൻറാരണിക്കു
ഒൻറുനീർ കേൺമെന വുരൈത്തൻ മേയിനാൻ

20 വാനുളോ രനൈവരും വാനരങ്കളാ-
ക്കാനിനും വരൈയിനു കടിതടത്തിനും
ചേനൈയോ ടവതരിത്തിട്ടുമിൻ ചെൻറന
ആനന മലർന്തന നരുളി നാഴിയാൻ

21 മചരത മനൈയവർ വരമും വാഴ്വുമോർ
നിചരത കണൈകളാ നീറുചെയ്യയാം

നാമിനിപ്പിറക്കുവൻ നാലംഗപ്പടയാഴി
താവിന ദശരഥമന്നൻെറ സുതനായി.

22 ശംഖവും ചക്രം ബഡവാനലജ്വലനമാം
തുംഗകാകോളം പൂണ്ട ശയ്യയാമനന്തനും
എന്നുടെ സഹോദരന്മാരായി, മതിൽക്കെട്ട
തങ്ങിട്ടമയോദ്ധ്യയിൽ,പിറക്കും മത്സേവാത്ഥം''

23 എന്നേവം കല്പിച്ചപ്പോളേവരും തുള്ളിച്ചാടി;-
സ്സുന്ദരാശയം ചേരും മംഗളഗീതം പാടി;
മഞ്ജുളം തുളസിപ്പൂമാലകൾ പൂണ്ടും ദേവൻ
തങ്ങളെക്കാത്തെന്നോർത്തു പരമാനന്ദം തേടി.

24 പൊയ്യോയി പെരുമ്മാലെന്നിന്ദ്രനും മോദം പൂണ്ടു
പൊൽപ്പൂവിൻ മകൻ മതി ചൂടിട്ടും മഹേശനും
എപ്പേരും ദേവന്മാരും ചൊല്ലിനാലല്ലൽ തിന്നേ:—
ന്നപ്പൊഴേ ഗരുഡന്മേലേറിനാൻ ബ്രഹ്മോദരൻ. 106

കച രത തുരക മാക്കടല് കൊൾ കാവലൻ
തചരതൻ മതലൈയായ് വരുതു ന്താരണി

22 വളൈയൊട്ട തികിരിയും വടവൈ തീതര
വിളൈതരു കട്ടവുടൈ വിരികൊൾ പായലും
ഇളൈഞർക ളെനവടി പരവ വേകിനാം
വളൈമതി ലയോത്തയില് വരുതു മെൻറനർ

23 എൻറവ നരൈത്തപോ തെഴുന്തു തുള്ളിനാർ
നൻറികൊൺ മങ്കലനാതം പാടിനാർ
മൻറലർ ചെഴുന്തുള വണിയു മായനാർ
ഇൻറമൈ യളിത്തന രെന്നു മേമ്പലാല്

24 പോയതെ പൊരുമലെന്നാ വിന്തിര നവകൈ പൂത്താൻ
തൂയ മാ മലരുളോനു ഞ്ചുടർമതി ചൂടിനാനും
ചേയുയർ വിശുംപുളോരു ന്തീർന്തതെ ഞ്ചിറുമൈ യെൻറാർ
മായിരു ഞാല മുണ്ടോൻ കരുടൻമേർ ചരണം വൈത്താൻ

25 തന്നെയാണ്ടീട്ടും നാഥനങ്ങനെ മറഞ്ഞപ്പോൾ
വിണ്ണവന്മാരെ നോക്കിച്ചൊന്നിതു പിതാമഹൻ:-
"മുന്നമേ പിറന്നേൻ ഞാനൃക്ഷനായകനായി,
നിങ്ങളുമവതരിച്ചീടുവിനതുപോലെ."

26 കല്പകദ്രുമാധീനരാകിയ ദേവന്മാരെ-
ക്കാപ്പവൻ ചൊന്നാൻ: "വൈരിമാമലയ്ക്കശനിയാം
ബാലിയും മകനായോരംഗദൻ താനുമെൻെറ
ബാലകർ പുത്രപൗത്രസ്ഥാനികളംശോദ്ഭൂതർ."

27 "എങ്കിലോ ശതക്രതുപുത്രൻെറ കനിഷ്ഠനാ-
മെൻ സുതൻ സുഗ്രീവാഖ്യ"നെന്നല്ലോ രവി ചൊല്ലി.
"എന്നുടെ സുതൻ നീല"നെന്നഗ്നിദേവൻ, വായു
തന്നുടെ സുതൻ ഹനുമാനെന്നും പറയവേ
മററുള്ള ദേവന്മാരും മന്നിടത്തിങ്കൽ കോപം
മുററിട്ടും കപികളായ്പ്പോകുവാൻ തുനിഞ്ഞല്ലോ.
മുപ്പുരവൈരി ചൊന്നാൻ "വായുജനായുള്ളതു
മൽപ്പുത്ര"നെന്നും പിന്നെപ്പലരും പോന്നു പാരിൽ. 122

28 കാരുണ്യശാലി ദേവൻ കമലനേത്രൻ ചൊല്ലാൽ-
പ്പൂമകൻ താനും നീലകണ്ഠനും മററുള്ളോരും

25 എന്നെയാ ളുടൈയ വൈയൻ കലുഴൻമീ തെഴുന്തു പോയ
പിന്നർവാ നവരൈ നോക്കി പ്പിതാമകൻ പേചുകിൻറാൻ
മുന്നരേയെൺകിൻ വേന്തൻ യാനെനമൊഴികിൻറാൻമററു
അന്നവാറെവരു നീർ പോ യ വതരിത്തിടുമിനെൻറാൻ.

26 തരുവുടൈ ക്കടവുകൾ വേന്തൻ ചാററുവാ നെനതു കൂറു
മരുവലർ ക്കചനിയന്ന വാലിയു മകന മെന്ന
ഇരവീമ റെറനതു കൂറ കവറ്കിളൈ യവനെൻറോത
വായു മറെറനതു കൂറു നീല നെൻററൈന്തി ട്ടാനാല്

27 വായുമ റെറനതു കൂറു മാരുതി യെനലു മറേറാർ
കായുമർ ക്കടങ്ക ളാകി ക്കാചിനി യതനിൻ മീതു
പോയിട ത്തുണിന്തോ മെൻറാർ പുരാരിമററിയാനേ വാത
ചേയന പ്പുകൻറാൻ മറൈറത്തിചെയ്യുളോർക്കവതീയുണ്ടോ

28 അരുടരു കമലക്കണ്ണ നരുൺമുറൈ യലരു ളോനും
ഇരുടരു മിടററിനോന മമരരു മിനൈയരാകി

ഈ വിധം മദകരം കാനനഭൂഭാഗത്തു
താവിനാർ കപിവീരവേഷധാരികളായി,
പിന്നെയദ്ദേവാദികൾ തങ്ങൾക്കുള്ളധിവാസം
തന്നിലേ തിരിച്ചുപോയ് സുഖിച്ചു വാണാരല്ലോ.''

29 ഇങ്ങനെ മുന്നേ തന്നെ നടന്ന വൃത്താന്തങ്ങ-
ളൊന്നൊഴിയാതെ മുനിപുംഗവൻ നിരൂപിച്ചു:
''കുന്നിനെ വെല്ലും നല്ല തോളുള്ള മഹാരഥ!
മന്നവ! ദശരഥ! തോടൊല്ലാ വൃഥാ വ്യഥാ
ഭൂതലമേഴും കാക്കും പുത്രരെത്തരും യാഗം
നീ മുറയ്ക്കിനിച്ചെയ്ക നീങ്ങിടും ചിന്താവ്യാധി.''

30 എന്നു മാമുനി ചൊൽകെ വന്നോരു തോഷത്താലെ
മന്നവർമന്നൻ ഗുരുപാദങ്ങൾ കൂപ്പിനിന്നാൻ.
''അങ്ങയെശ്ശരണമായ് പ്രാപിച്ചോരടിയനി-
ന്നെങ്ങനെ വരും താപം? ചൊല്ലണേ കരണീയം.''

31, 32 ദേവാദികൾക്കും താതൻ കാശ്യപപ്രജാപതി-
ദേവനു പൗത്രൻ, ശക്തിമെത്തുന്ന വൈഭണ്ഡകൻ,
ദേവഗംഗയെച്ചൂടും ദേവനു തുല്യൻ, വേദ-
വേദാംഗവിജ്ഞാനത്തിലച്ഛനെപ്പോലായവൻ, 142

മരുടരു വനത്തിൻ മണ്ണിൻ വാനര രാകി വന്താർ
പൊരുടരു മിറൈവർ തത്ത മുറൈവിട ഞ്ചെൻറു പുക്കാർ.

29 ഈതുമു ന്നികഴ്ന്ത വണ്ണ മെനമുനി യിതയ ത്തെണ്ണി
മാതിര മ്പൊരുത തിണ്ടോൺ മന്ന നീ വരുന്തലേഴേഴ്
പൂതല മുഴുതു ങ്കാക്കും പുതൽവരൈ യളിക്കും വേൾവി
തീതറ മുയലി നൈയ ചിന്തൈനോയ് തീരു മെൻറാൻ.

30 എന്ന മാമുനിവൻ കൂറ വെഴുന്തപേരുവകൈ പൊങ്ക
മന്നവർ മന്ന നന്ത മാമുനി ചരണ ഞ്ചൂടി
ഉന്നൈയേ പുകല്പുക്കേനുക്കു ഉറുകൺവന്തടൈവതുണ്ടോ
അന്നതറ്ക്കടിയേൻ ചെയ്യും പണിയിനി തളിത്തി യെൻറാൻ

31 മാചറു ചുരർക ളോടു മററുളോർ തമൈയു മീൻറ
കാചിപ നരുള മൈന്തൻ വിപണ്ടകൻ കങ്കൈ ചൂടും

വഴങ്ങും കലകളും നീതിയും മനുസ്മൃതി
തുടങ്ങി വകുപ്പേറും വേദങ്ങൾ നാലിങ്കലും
ചാതുര്യമാർന്നുള്ളതു ചിന്തിക്കെച്ചതുർമുഖ-
സാദൃശ്യം പരിപൂർണ്ണമായ്ത്തന്നെ വഹിക്കുവോൻ,
തിരിയും തിരമാല പോലവേ മാറി മാറി
വരുമീ ലോകചിത്തതത്ത്വത്തെയറിയാത്തോൻ
ശൃംഗമൊന്നെഴും മാനിൻ മുഖത്തെയാളുമൃശ്യ-
ശൃംഗനാം മഹർഷിയെ വരുത്തിക്കൊള്ളവേണം.

33 സർപ്പത്തിൻ പത്തിത്തല താങ്ങുമിപ്പാരിൽ വാഴും
മർത്ത്യരെയെല്ലാം വെറും തിയ്യുക്കായെണ്ണുന്നവൻ
അമ്മഹാതപസ്വിയെ, യജനും മഹേശനും
സമ്മതനാകും ശാന്തശീലനെ വരുത്തി നീ
പുത്രകാമേഷ്ടിയാകും യജ്ഞത്തെ നടത്തിയാൽ
പുത്രരുണ്ടാകും തവ ഭൂപതേ പുണ്യശാലിൻ!"

34 ഇങ്ങനെ ചൊല്ലും മുനിപുംഗവൻ തൻെറ പാദ-
പങ്കജം തൊഴുതേവം ചോദിച്ചാൻ ദശരഥൻ:—
"എങ്ങുവാൻ സ്വാമിൻ! ദോഷഹീനനായ് ഗുണപുഷ്ടി
തങ്ങിടും പുകഴേറോരദ്ദാന്തൻ മരുവുന്നു? 160

ഈ ചനം പുകഴ്തർക്കൊാത്തോ നിരുങ്കലൈ പിറവുമെണ്ണില്
തേച്ചുടൈ ത്തന്നൈ യൊപ്പാ ൻറിരുവരുൾ പുനൈന്ത മൈന്തൻ

32 തരുകലൈ പിറവു നീതി മനുനെറി വരമ്പില്വായ്മൈ
തരുകലൈ മറൈയുമെണ്ണിറ് ചതുമുകറ്കുവമൈ ചാൻറോർ
തിരുകലൈ യുടൈയ വിന്ത ച്ചെകത്തുളോർ തമ്മൈ തേരാ
ഒരുകലൈ മുകച്ചി രുങ്ക വുയർതവൻ വരുതല്" വേണ്ടും."

33 പാന്തളിൻ മകടകോടി പരിത്ത പാ രതനിൻ വൈകും
മാന്തരൈവിലങ്കെൻറുന്ന മനത്തന്മാ തവത്തനെൺണിൻ
പൂന്തവി ചുകന്തുളോനും പുരാരിയും പുകഴ്തറ്ക്കൊാത്ത
ചാന്തനാല് വേൾവി മുററില് തനയർകളുളരാ മെൻറാൻ

34 ആങ്കുരൈ യിനൈയ ക്കുറുമരുന്തവർ ക്കരചൻ ചെയ്യ
പൂങ്കഴ റൊഴുതു വാഴ്ത്തി പ്പുതല മന്നർ മന്നൻ

ഇങ്ങു ഞാൻ ചെയ്യേണ്ടും കാര്യങ്ങളെല്ലാം ഭവാ-
നൊന്നൊഴിയാതെ ചൊല്ലിത്തരണേ തപോനിധേ!''

35 പുന്നാമം നരകത്തെയൈഹികദുഃഖത്തോടെ-
യൊന്നാകെയകററിയും, ഭുവനം താങ്ങീടുന്ന
സത്താകും ഗുണം ചേന്നും ദയയ്ക്കും സ്നേഹത്തിന്നു-
മുത്തമനിധാനമായ് ശത്രുക്കൾക്കധൃഷ്യനായ്
ഉത്താനപാദാഖ്യനാം മന്നവൻ മനുകുല-
സത്തമനൊരു പുത്രൻ പിറന്നു ലോമപാദൻ.

36 അന്നൃപൻ കാത്തീടുന്ന നാട്ടിലോ, നെടുനാളായ്
മിന്നീടും മുകിലുകൾ വന്നിടാതുരുക്കത്താൽ
ഖിന്നരായഖിലരു; മക്കാലം വേദജ്ഞരാ-
മുന്നതതപോധനന്മാർകളെ വരുത്തിനാൻ,

37 വിശിഷ്ടദാനാദികളവർക്കായ് ചെയ്തു നൃപ-
വരിഷ്ഠൻ; വാരിദങ്ങൾ വഴങ്ങീലല്ലോ തെല്ലും.
പിന്നെയുമവരോടു ചോദിച്ചു പരിഹാരം
മന്നവൻ, തപസ്വികളിങ്ങനെ ചൊന്നാരല്ലോ. 176

തീങ്കറു കണത്താൻ മിക്ക ചെഴന്തവൻ യാണ്ടെ യുള്ളാൻ
ഈങ്കിയാൻ പുരിയു ന്തന്മൈ യിയമ്പുതി യിറൈവ വെൻറാൻ.

35 പുത്താനകൊട്ടംവിനൈയോ ടരുന്തുയരം പോയൊളിപ്പ പ്പുവനന്താങ്ക-
ഞ്ചത്താന കുണമുടൈയോൻ തയാവോടു തണ്ണളിയിൻ ചാലൈ പോല്വാൻ
എത്താലും വെലററ്കരിയാൻ മനുകുലത്തേ വന്തുതിത്തോ നിലങ്കു മൌലി,
ഉത്താന പാതനരു ളുരോമപതനെൻറുളനി വ്വുലകൈ യാൾവോൻ

36 അന്നവൻറാൻ പുരന്തളിക്ക ന്തിരുനാട്ടി നെടുങ്കാല മളവ താക
മിന്നിയെഴു മുകിലിൻറി വെൻതുയരം പെരുകുതലും വേന്തൻ നന്തൂൻ
മന്നുമുനി വരൈയഴൈത്തു മാതാന ങ്കൊടുക്കിനും വാൻ വഴങ്കാതാക-
പ്പിന്നു മുനി വരർക്കേട്പ ക്കലൈക്കോട്ടു മുനിവരിൻവാൻ പിലിററു
മെൻറാർ

37 ഓതനെടു ങ്കടലാടൈ യുലകിനില്വാഴ് മനിതർ വിലങ്കെനവേ യുന്നു
ങ്കോതില്കുണ ത്തരുന്തവനൈ ക്കൊണരുംവകൈ യാവതെന ക്കുണിക്കും
വേലൈ-

“വരുത്തു ഭാവാനൃശ്യശൃംഗനെ;യെന്നാൽ വാനം
വർഷിക്കുമല്ലോ നൂന”;മപ്പൊഴുതെല്ലാവരും
നിനച്ചാശ്രുഴിവാഴും മർത്ത്യരെ മൃഗതുല്യം
നിനയ്ക്കും തപസ്വിയെ വരുത്താനുപായങ്ങൾ.
ഒളിപൂണ്ടതാം നെററി, കറുത്ത നെട്ടംകണ്ണും
പവിഴച്ചുണ്ടും മുത്തിനൊത്തതാം ദന്തങ്ങളും
തങ്ങൾക്കു തുല്യം തങ്ങളെന്നുരചെയ്യും മൃദു-
കൊങ്കയുമെഴും വാരസുന്ദരീജനമപ്പോൾ
വണങ്ങിച്ചൊന്നാരേവ“മണിഞ്ഞു ഞങ്ങളെല്ലാ-
മൊരുങ്ങിച്ചെന്നെന്നാലോ വന്നിടും മുനിവരൻ”. 186

(വൃത്തഭേദം)

38 അംഗനാജനമവരങ്ങനെ മൊഴിയവേ
തുംഗമാം പരിതോഷം പൂണ്ടു, നൃപൻ
ആടയാഭരണദി മോടികൾ പലവിധ-
മാനന്ദപൂർവ്വമവർക്കരുളിയല്ലോ.
പഞ്ചമിച്ചന്ദ്രബിംബമഞ്ചിടും ഫാലദേശം
പാരുഷ്യമേറെയുള്ള മാർത്തടവും
അത്യന്തം കൃശതരമായിടും മദ്ധ്യദേശ-
മാടിക്കാർക്കുറുപ്പേന്തും കുന്തലോട്ടം
മാദകം മിഴികളും ചെഞ്ചുണ്ടും ചേരും മത്ത-
മാതംഗയാനകളെ മന്നവേന്ദ്രൻ
പോകുവാനനുമതി നൽകവേ നലമെഴും
പൂങ്കൊടിമാരോ തേരിലേറിക്കൊണ്ടാർ. 198

ച്ചോതിന്തറ്കരുനെട്ടങ്കട്ടവരിതഴ്വായ്ത്തരളനകൈത്തുണൈമെൻ
കൊങ്കൈ
മാതെരെഴ ന്തിയാമേകിയരുന്തവനൈ ക്കൊണർതുമെന വണക്ക
ഞ്ചെയ്താർ

38 ആങ്കവരം മൊഴിപ്പുരൈപ്പ വരചൻമകിഴ്ന്തവർക്കണിതു ചാതിയായ
പാങ്കുളമററവൈയരുളി പ്പനപ്പിറൈയൈ പ്പഴിത്ത നുതല് പണൈത്ത
വേയ്ത്തോൾ
ഏങ്കുമിടൈതടിത്തമുലൈ യിരുണ്ടകുഴൻ മരുണ്ടവിഴി യിലവച്ചെവ്വായ്-
പ്പൂങ്കൊടിയീ രേകുമെന ത്തൊഴുതിറൈഞ്ചി യിരതമിചൈ പ്പോയിനാരേ.

39 യോജന നിരവധി പോകവേ മുനി വാഴും
ദേശമതെന്നു ചൂണ്ടിക്കാട്ടിയവർ
അത്തപസ്വിതൻ വാസമൊത്തൊരു യോജനയ്ക്കു-
മപ്പുറമെന്നറിഞ്ഞു, തപസ്വികൾ പോൽ
പർണ്ണശാലകൾകെട്ടി വാണാരാപ്പൊന്നണിഞ്ഞോ-
രബ്ജോജനയനക,ളലസാംഗികൾ.

40, 41 നീലാരവിന്ദായതലോചനകളാവ്രത-
ലോലൻെറ പിതാവെങ്ങോ പോയനേരം
അക്കലാവല്ലഭനെക്കാണുവാനായിച്ചെന്നു
തക്കത്തിലൊരുദിന,മപ്പോഴേക്കും
'നമ്മേപ്പോലിവരുമമ്മർത്ത്യരെ മൃഗങ്ങളായ്
നണ്ണുവോ'രെന്നു നിനച്ചമ്മുനിയും
അർഘ്യാദികളും പിന്നെയാസനങ്ങളുമേകി-
സ്സത്കരിച്ചോരോ കുശലങ്ങളോതി
അക്കുസുമാധരിമാരവർ തൊഴുതിട്ടു
ചിക്കെന്നെഴുന്നേററുപോയ് ശാല പുക്കാർ. 214

42 പിന്നെയും ചിലചില നാളുകൾ പോകെയവർ
പിന്നെയുമാശ്രമത്തിൽ ചെന്നു ചേർന്നാർ,

39 ഓചനൈ പലകട ന്തിനിയോ രോചനൈ
ഏചറു തവൻഉറൈ യിടമി തെൻറുഴി-
പ്പാചിഴൈ മടന്തെയർ പന്ന ചാലൈചെയ്തു
ആചറു മരുന്തവ ത്തവരിൻ വൈകിനാർ.

40 അരുന്തവ ൻറന്തൈയൈ യററ നോക്കിയേ
കരുന്തടങ്കണ്ണിയർ കമലൈവ ലാളനില്
പൊരുന്തിനർ പൊരുന്തുപു വിലങ്കനാ പ്പുരിന്തു
ഇരുന്തവ രിവരെന വിനൈയ ചെയ്തനൻ.

41 അരുക്കിയ മുതലിനോ ടാചനങ്കൊടുത്തു
ഇരുക്കെന വിരുന്തപി നിനിയ കൂറലും
മുരുക്കിതഴ് മടന്തൈയർ മുനിവനൈ ത്തൊഴാ-
പ്പെരുക്കന വെഴുന്തുപോയ് പ്പുരൈ യുട്പുക്കനർ.

42 തിരുന്തിഴൈ യവർ ചില തിനങ്കൾ തീർന്തുഴി
മിനിയന മരുന്തിൻ വരുക്കൈ വാഴൈമാ_

പീയൂഷം തോററീട്ടുന്ന മാമ്പഴം, കദളി, തേൻ
തോയുന്ന പനസവും നാളികേരം
അങ്ങനെ പലവക കാഴ്ചകൾ നല്കി മുനി-
പുംഗവനേററം തോഷമേകിയവർ

43 ഏവം ദിനങ്ങൾ പോക്കി ശ്രീദേവീതുല്യരാമ-
ക്കോമളാംഗികൾ പിന്നെത്തപോനിധിയെ
തങ്ങൾക്കുള്ളാശ്രമത്തിൽ തങ്ങുവാൻ ക്ഷണിക്കവേ
തിങ്ങും സന്തോഷത്തോടെ മുനിയും പോയി,

44 അത്ഭുതാനന്ദങ്ങളോടത്തന്വീമണികളു-
'മത്യന്തമട്ടത്തിതാ'യെന്നു ചൂണ്ടി
ചിത്തമെന്നതുപോലെ സത്വവും നട്ടങ്ങവേ-
യത്തപസ്വിയെ നീണ്ട വഴിയിലൂടെ
സൂത്രത്തിൽ നയിച്ചപോൽ, കാപട്യം കരുതാതെ-
യുത്തമതപോധനൻ പിൻതുടന്നു.

45 വാരുററ നഗരത്തിൽ മാമുനി വരും മുമ്പെ
വാനത്തിൽ കരിമുകിൽ തടിച്ചുകൂടി.
ആലമുണ്ടരനുടെ കണ്ഠംപോൽ കറുത്തതാം
നീലക്കാർമുകിലുകൾ മഴചൊരിഞ്ഞു. 234

തരുന്തരു കനിയൊട്ടു താഴൈ യിൻപലം
അരുന്തവ വരുന്തെന വരുളിനാരരോ.

43 ഇന്നന പല്പക ലിറന്ത പിൻറിരു
നന്നുതൻ മടന്തൈയർ നവൈയിൻ മാതവൻ
തന്നൈയെ മ്മീടത്തിനു ഞ്ചാർതല് വേണ്ടുമെൻറു
അന്നവ റെറാഴുതലും അവരോ ടേകിനാൻ.

44 വിമ്മുറു മുവകൈയർ വിയന്ത നെഞ്ചിനർ
അമ്മ വീ തിതുവെന വകലു നീണെറി
ചെമ്മെയിൻ മുനിവരൻ റൊടര ച്ചെൻറനർ
തമ്മന മെനമരുൾ തൈയ ലാർകളേ.

45 വളനകർ മുനിവരൻ വരുമുൻ വാനവൻ
കളനമർ കട്ടവെന ക്കരുകി വാൻമുകില്
ചളചള വെന മഴൈ ത്താരൈ കാൻറന
കുളനൊട്ട നതികൾത കുറൈകൾ തീരവേ.

46 ആറുകൾ കുളങ്ങളുമാകെ നിറഞ്ഞു വയൽ
തോറും കരിമ്പും നെല്ലും വിളഞ്ഞു നിന്നു.
അങ്ങനെ പെരുംമുകിലാകാശം തിങ്ങിയേതും
ഭംഗമില്ലാതെ തെളിനീർ പൊഴിക്കെ

47 ലോമപാദനുമേവം ചിന്തിച്ചാൻ:—''കാമക്രോധ-
ലോഭാദി വെറുത്തൊരു മാമുനീന്ദ്രൻ
ഇങ്ങുവന്നെന്നോ നറും മുത്തൊളി രദനാഭ
തങ്ങുമസ്സുന്ദരികൾ മൂലമായി?''

48, 49 എന്നോതിയെഴുന്നേററാൻ മാംസളഭുജശാലി
മന്നവൻ പിന്നെസ്സേനാപരീതനായി
പൂമണമെഴും കുഴലാരുടെ മദ്ധ്യത്തിലാ-
മാമലയ്ക്കൊപ്പം മഹാതപസ്സിയലും
മാമുനി തന്നെയെതിരേല്ക്കുവാൻ ചെന്നാനിരു-
യോജനവഴിയോളം കാൽനടയായ്.
വീണു വണങ്ങിയിനി, ക്ഷേമമെന്നോത്തു, മിഴി-
ക്കോണിലാനന്ദബാഷ്പം ചൊരിഞ്ഞു മന്നൻ
തന്നെ വണങ്ങിനില്ക്കും കന്യകമാരെ നോക്കി
നന്ദിയും ചൊന്നു നൃപൻ പുകഴ്ത്തിയല്ലോ. 252

46 പെരുമ്പുനല് നതികളു ങ്കുളനും പെട്പറ-
ക്കരുംപൊട്ട ചെന്നെല്ല ങ്കവിൻ കൊണ്ടോങ്കിട
ഇരു ന്പ്യല് കകനമീ തിടൈവിടാതെഴുന്തു
അരുമ്പുനല് ചൊരിന്തപോ തരച്ചു ണർന്തനൻ

47 കാമമും വെകുളിയു ങ്കളിപ്പു കൈത്തവ–
ക്കോമുനി യിവണടൈന്തനൻ കൊല് കൊവ്വൈവായ്–
ത്താമരൈ മലർമുക ത്തരള ഖാണകൈ–
ത്തുമമെൻ കുഴലിയർ പുണർത്ത ചൂഴ്ച്ചിയാല്

48 എൻറെഴു ന്തരുമറൈ മുനിവർ യാരൊട്ടു–
ഞ്ചെൻറിര ണ്ടിയോചനൈ ചേനൈ ചൂഴ്തര
മൻറല ങ്കുഴലിയർ നട്ടവൺ മാതവ–
ക്കുൻറിനൈ യെതിർന്തനർ കുവവു ത്തോളിനാൻ,

50, 51 രാജാക്കന്മാരും പല താപസവരന്മാരു-
മാഗതരായ നേരമൃശ്യശൃംഗൻ
വഞ്ചന പററിയെന്നു നെഞ്ചകം തന്നിലോക്കെ-
യഞ്ചിപ്പോയ് വാനവന്മാ,രപ്പോഴേയ്ക്കും
മന്നവൻ താണുനിന്ന മൂലമാമുനി, ക്രൂലം
തന്നിലൊതുങ്ങുമലയാഴി പോലായ്.
മിന്നൽക്കൊടി കണക്കാം വാളുറയണിഞ്ഞുള്ള
മന്നവൻ മഹർഷിയെ വണങ്ങി മെല്ലെ
തന്നഴൽപ്പാട്ടമതിൻ ശാന്തിയും മുനിയോട്ട
ചൊന്നപ്പോൾ കോപമെല്ലാം പോയൊളിച്ചു.

52, 53, മോഹനിവൃത്തികരജ്ഞാനമുടയ വര-
54 ദാനോൽക്കൻ മഹാമുനിയൻപിയന്നു 262

49 വീഴ്ന്തന നടിമിചൈ വിഴീക ണീർതര
വാഴ്ന്തന നീനിയെന മകിഴ്ഞ്ചിന്തെയാൻ
താഴ്ന്തെഴ മാതരാർ തമ്മൈ നോക്കിനീർ
പോഴ്ന്തനി രെന തിടർ പുണർപ്പി നാലെൻറാൻ.

50 അരചനു മുനിവരു മടൈന്ത വായിടൈ
വരമുനി വഞ്ചമെൻറുണർന്ത മാലൈവായ്
വെരുവിനർ വിണ്ണവർ വേന്തൻ വേണ്ടലാറ്
കരൈയെറി യാതലൈ കടലും പോൻറതേ.

51 വള്ളുറുവയിരവാൺ മന്നൻ പൻമുറൈ
എള്ളരു മുനിവനൈ യിറൈഞ്ചി യാരിനും
തള്ളരു ന്തുയരമു ഞ്ചമൈവു ഞ്ചാററലും
ഉള്ളുറു വെകുളിപോ യൊളിത്തതാമരോ

52 അരുംചുര ന്തരചനു ക്കാചിയു ങ്കൊട്ടുത്തു
ഉരുടരു തേരിൻമീ തൊല്ലൈയേറി നറ്
പൊരുടരു മുനിവരു ന്തൊടര പ്പോയിനൻ
മരുളൊഴി യുണർവുടൈ വരത മാതവൻ

53 അടൈന്തനൻ വളനക രലങ്ക രിത്തെതിർ
മിടൈന്തിട മുനിയൊട്ടു വേന്തൻ കോയില്പുക്ക
ട്ടങ്കലില് പൊറ്കുഴാ ത്തുറൈയു ളെയ്തിയോർ
മടങ്കലാ തനത്തിടൈ മുനിയൈ വൈത്തനൻ.

54 അരുക്കിയ മുതലിയ കടൻക ളാററിവേറു
ഉരൈക്കുവ തിലതെന വുവന്തു താനരു

ആശിയുമരചനു നല്കി രഥത്തിലേറി-
യാശ്രിതപാലകരാം മുനികളോടെ
ആകെപ്പുമലംകൃതമാകുമന്നഗരത്തി-
ലാകുലഹീനമെഴുന്നെള്ളിയല്ലോ.
കോലകത്തുനമററ പൊന്നണിമണ്ഡപത്തിൽ
ശ്രീലസിംഹാസനത്തിലിരുന്നരുളി
വേറിനിയില്ലെന്നതു കുറിട്ടും മട്ടിലുപ-
ചാരാദിയെല്ലാം നൃപനരുളിയല്ലോ.

55 പിന്നെത്തൻ 'സുമുഖി'യാം കന്യയെ വിധിപോലെ
നന്ദി കലന്നു നല്കി മുനിവരന്നായ്.
ദാരിദ്ര്യവ്യാധി തീരെത്തീരുമാറനാരതം
വാരിദജാലം മാരി ചൊരിഞ്ഞമൂലം
ആ രാജ്യമതിതാപമുക്തമായ്, താപസനു-
മാ രാജകന്യ ചെയ്യും സപര്യകളാൽ
ആനന്ദതുന്ദിലനായ് നാളുകൾ പോക്കീടുന്നു-
ണ്ടാനഗരത്തി,ലയി രാജരാജൻ!'' 280

(വൃത്തഭേദം)

56 വസിഷ്ഠവാക്യമേവം കേൾക്കവേ ദശരഥൻ
വരിഷ്ഠഗുരുപാദം വന്ദിച്ചു ചൊന്നാനേവം:-
''ഇപ്പൊഴേതന്നെ ചെന്നിങ്ങാനയിച്ചീടാമല്ലോ
തൽപ്പുരത്തിങ്കൽ നിന്നും താപസവരേണ്യനെ''
അപ്പോഴേതന്നെ വീരസാമന്തനൃപാരാദ്ധ്യ-
തൃപ്പദമെഴും ഗോത്രാസുത്രാമാ ദശരഥൻ

മുരുക്കിത ഴിളമുലൈ മുകന ലാടനൈ
ഇരുക്കൊട്ട വിതിമുറൈ യിനിതി നീന്തനൻ.

55 വറുമൈനോയ് തണിതര വാൻ വഴങ്കവേ
ഉറുതുയർ തണിന്തത വുലകം വേന്തരും
ചെറികുഴല് പോററിട ത്തിരുന്തു മാതവത്തു
അറിഞൻടിരുക്കുന നരച വെൻറനൻ

56 എൻറലുമേ മുനിവര ൻറനടിയിറൈഞ്ചി യീണ്ടേകിക്കൊണർവെ നെന്നാ-
ത്തുൻറുകഴൻ മുടിവേന്ത രടിപോററ ച്ചുമന്തിരനേ മുതല് വരായ

സുമന്ത്രപ്രമുഖരാം മന്ത്രിമാരോടും ചേൎന്നു
സുവൎണ്ണരത്നാങ്കിതം രഥത്തിലേറീടിനാൻ.
സുമനോവൃന്ദമാപത്തറുതിവന്നെന്നാൎത്തു
സുമനോവൃഷ്ടിചെയ്തു തോരാതെ വാനിൽനിന്നും.

57 കാഹളം പലപല വാദ്യവും കോലാഹലം
കാളിടും കടലിനെക്കാളേററം മുഴക്കവേ
മാഗധന്മാരും മറയോർകളും വാഴ്ത്തീടവേ
മാന്തളിർച്ചുണ്ടിൽനിന്നും നാവേറുപൊഴിയവേ
കടൽപോൽ പടചൂഴ്ന്നും കതിരോൻപോലെ കാന്തി-
പടലം ചിന്തീ നൃപനംഗരാജ്യത്തിലെത്തി.

58, 59 എഴുന്നു പടരുന്ന കേളിയാണ്ടീടും മന്നൻ
വരുന്നുവെന്ന വാൎത്ത ദൂതന്മാർ ചൊല്ലീടവേ
കഴലിൽച്ചിലങ്കയും കരത്തിൽ വരിവില്ലും
കലൎന്നു കണ്ണുത്തിങ്കൽ കുണ്ഡലപ്രഭയോടും.
കടലിന്നൊത്ത പട ചൂഴവേ വന്ദിജനം
കലിതാനന്ദം സ്തുതി പാടവേ ലോമപാദൻ
എഴുന്നോടീടും മോദത്തോടെതിരേല്ക്കാൻ ചെന്നാ-
നൊരു യോജനദൂരം,മന്നേരം ദശരഥൻ
മേഘനിൎഘോഷാന്വിതസൌവൎണ്ണരഥത്തിൽ നി-
ന്നാകൂതകൌതുഹലമിറങ്ങിയെഴുന്നള്ളി. 306

വൻറിറല്ചേ രമൈച്ചർ തൊഴ മാമണിത്തേരേറുതലും വാനോർ വാഴ്ത്തി
ഇൻറെമതു വിനൈ മുടിന്ത തെനച്ചൊരിന്താർ മലർമാരി യിടൈവിടാമല്.

57 കാകളമും പല്ലിയമു ങ്കനൈകടലിൻ മേൻമുഴങ്ക ക്കാനം പാട,
മാകതർകളരു മറൈനൂല് വേതിയർകൾ വാഴ്ത്തെടുപ്പ മതുരച്ചയ്വായ്
ത്തോകൈയർ പല്ലാണ്ടിചൈപ്പ ക്കടററാനൈ പുടൈചൂഴ് ച്ചുടരോ നെന്ന
ഏകിയരുനെറിനീങ്കി യുരോമപതൻ തിരുനാട്ടൈ യെതിർന്താ നൻറേ.

58 കൊഴുന്തോടി പ്പടർകീർത്തി ക്കോ വേന്ത നടൈന്തമൈചെൻ ററാർക്കുറ-
ക്കെഴുന്തോടും വരിചിലൈക്കൈ ക്കടററാനൈ പുടൈചൂഴ ക്കഴറ്കാല്
വേന്തൻ
ചെഴുന്തോടും പല്കലനും വില്വീശ മാകതർകൾ തിരണ്ടു വാഴ്ത്ത
എഴുന്തോടു മുവകൈയുടൻ യോചനൈ ചെൻറന നരചൈയെതിർ
[കോളെണ്ണി.

ഉത്താനപാദസുതൻ സാഷ്ടാംഗം വണങ്ങിയി-
ട്ടുത്ഥാനം ചെയ്കെ, നൃപസത്തമനവനെയും
മുതിരും പ്രേമത്തോടെ മുറുകെത്തഴകിനാൻ,
മുഴത്തമോദം പൂണ്ടു ചൊല്ലിനാനംഗേശനും:—

60 "ഞാൻ ചെയ്ത മഹാതപശ്ശക്തിയോ, നിരുപിച്ചാ-
ലീലോകം ചെയ്ത പുണ്യഫലമോ മൂലമാവാം
വാനോരെ നിലനിർത്തും വാരുററ വേലുള്ളോരു
വാത്സല്യനിധേ, ഭവാനിന്നാട്ടിലെഴുന്നെള്ളി"
വൈരിവർഗ്ഗത്തെ വെല്ലും വടിവേലേന്തും വീര-
ബാഹുവാം ലോമപാദൻ വർദ്ധിതമോദത്തോടെ
പൊന്മണിത്തേരിലേററി,പ്പൂമാല മാറ്റിൽ മിന്നും
മന്നനെക്കൂട്ടിക്കൊണ്ടു ചെന്നെത്തീ നഗരത്തിൽ.

61, 62 ഹാടകമയം, സൂര്യശോഭിതം, മനോഹരം
മാളികയ്ക്കകം മണിമണ്ഡപത്തിങ്കൽനിന്നും
സൌവർണ്ണപീഠത്തിന്മേലിരുത്തിച്ചെയ്താൻ വേണ്ടും
സൌഹൃദസൽകാരങ്ങൾ സാദരം ലോമപാദൻ.
ചെന്താരിന്നൊപ്പം മിന്നും ചേവടിത്തളിരാകെ-
ച്ചെമ്മഞ്ഞിച്ചാറു തേച്ച തേന്മൊഴിമാരന്നേരം
സാലഭഞ്ജിക പോലെ ചൂഴവും നിന്നുന്മേഷ-
പേലവം സങ്കീർത്തനസ്തോത്രങ്ങൾ പാടീടിനാർ. 326

59 എതിർകൊൾവാൻ വരുകിൻറ വയവേന്തൻ റനൈക്കണ്ടുററ് ലെഴലി നാണ
അതിർകിൻറ പൊലന്തേർനിൻറ രചർപിരാനിഴിന്തുഴിച്ചെ ൻറടിയിൻ വീഴ
മുതിർകിൻറ പെരുങ്കാതല് തഴൈത്തോങ്ക എട്ടത്തിറുക മുയങ്കലോട്ടും
കതിർകൊണ്ട ചുടർവേലാൻ റനൈനോക്കി യിവൈ യുരൈത്താൻ
[കളിപ്പിൻ മിക്കാൻ

60 യാൻ ചെയ്ത മാത വമോ വിവ്വുലക ഞ്ചെയ്തവമോ യാതോ വിങ്കൺ,
വാൻചെയ്ത ചുടർവേലോ യടൈന്തതെന മനമകിഴാ മണിത്തേ രേററി-
ത്തേൻചെയ്ത താർമൌലി ത്തേർവേന്തെ ച്ചെഴുനകരിറ്കൊണർന്താൻ
[റെവ്വർ
ഊൻചെയ്ത ചുടർവടിവേ ലുരോമപത നെൻറുരൈക്ക മുരവുത്തോളാൻ

61 ആടകപ്പൊററ്ചുടരിമൈക്കു് മണിമാട ത്തിടൈയൊരു മണ്ടപത്തെ
യൺമി-
പ്പാടകച്ചെ മ്പതുമമലർപ്പാവൈയർ പല്ലാണ്ടിചൈപ്പ പൈമ്പൊററ്പീടത്തു,
ഏട്ടുററ വടിവേലോ ൻറനൈയിരുത്തി ക്കടൻമുറൈകൾ യാവു നേർന്തു
തോട്ടുററ മലർത്താരാൻ വിരുന്തളിപ്പ വിനിതുവന്താൻ ചുരർനാ ടീന്താൻ.

അങ്ങനെ,യംഗാവനീകാന്തൻെറ വിരുന്നേററു
തുംഗമാം മോദം പൂണ്ടാൻ സ്വർല്ലോകം മീണ്ട മന്നൻ.
അഴകും സൌരഭ്യവും കലരും മലയജ-
മരുളി,ദ്ദശരഥനൃപനോടംഗേശനും:—
"ഇവിടെ ബ്ഭവാനെഴുന്നെള്ളുവാനെന്തേ മൂല-
മരുളിച്ചെയ്തീടേണ"മെന്നുരചെയ്തീടവേ
അരചാധീശൻ കഥയഖിലം ചൊന്നാനപ്പോൾ:—
"അരിയ ശില്പം പൂണ്ട മകുടമുടയോനേ,
അമ്മഹാമനസ്കനാം താപസവരേണ്യനെ-
യങ്ങു ഞാനാനയിച്ചുകൊണ്ടീടാമനസൂയം"
അംഗഭൂപാലൻ ലോമപാദനുമേവം ചൊൽകെ-
പ്പംക്തിസ്യന്ദനൻ സേനയൊത്തുതേരേറിപ്പോയാൻ.

63 അപ്പൊഴേ വിജിഗീഷുവാകിയ ലോമപാദൻ
അത്ഭുതവേദാകാരന്നരികിലണഞ്ഞുടൻ
അബ്ജസന്നിഭമാകും തൃപ്പാദയുഗം സ്വർണ്ണ-
ശില്പങ്ങൾ ചേരും രത്നമകുടം തന്നിൽച്ചേർത്തു
വന്ദനം വിധിപൂർവ്വം ചെയ്കവേ 'ഭവാനിങ്ങു
വന്നതിൻമൂല' മെന്തെന്നമ്മുനിയാരായവേ
"അടിയന്നൊരു വരമരുളീടേണ"മെന്നാ-
മുടിചൂടുന്നോൻ ചൊല്ലി യാചിച്ചാൻ വരമേവം:- 346

64 "കേവലമൊരു മാടപ്രാവിനുവേണ്ടിത്തുലാ-
ഭാരമേ ചെയ്തു പുകഴാണ്ടോൻെറ വംശം തന്നിൽ

62 ചെവ്വിനറു ഞ്ചാന്തളിത്തു ത്തേർവേന്ത ൻറനൈനോക്കി യിവണീ ചേർന്ത
കരൈവ്വയ്യുരൈത്തരുളുകെന നികഴ്ന്തപരി ചരർപിരാൻ കഴറ ലോട്ടം
അവ്വിയനീ ത്തുയർന്തമന ത്തരുന്തവനൈ ക്കൊണർന്താങ്കൺ വിട്ടപ്പെ നാൻറ,
ചെവ്വിമുടിയോയെനലുന്തേ രേറി ച്ചേനൈയൊട്ടമയോത്തിചേർന്താൻ.

63 മന്നർപിരാ നകൻറതറ്പിൻ വയവേന്ത നരുമറൈന്തൂല് വടിവങ്കൊണ്ടതു
അന്നമുനി വരനറൈയുഗം തനൈയണുകി യിണൈയടിത്താമരൈക ളംപൊൻ
മന്നുമണി മുടിയണിന്തു വരൻമുറൈചെയ് തീടവിവണീ വരുതറ്കൊത്ത
തെന്നെയെന വടിയേർകോർ വരമരുള മടികളെന യാവതെൻറാൻ

64 പുറവൊൻറിൻ പൊരുട്ടാക ത്തുലൈപുക്ക പെരുന്തകൈതൻ പുകഴിറ് പൂത്ത,
അറനൊൻറു തിരുമനത്താ നമരർകള്ള ക്കിടരിഴൈക്ക മവുണരായോർ

പിറന്നു ധർമ്മാത്മാവായ്, ദേവവിദ്വേഷികളെ-
യറുതിചെയ്യും വടിവേലാളും ദശരഥൻ
ഉന്നതം സൽകീർത്തിയുമുജ്ജ്വലമാജ്ഞാശക്തി-
യെന്നിവ കലർന്നെഴമമ്മഹാനരപതി
വെററിയാണ്ടീടും മണിമേടകളിയങ്ങുന്നോ-
രുത്തമപുരി പൂകിത്തിരിയെയെഴുന്നെള്ളാം''

65 ''അപ്പരം തന്നേ, നിനിത്തേർകൊണ്ടുവന്നാല്യ''മെ-
ന്നമ്മുനിവരൻ ചൊന്നാ,നന്നേരം ലോമപാദൻ
''ധന്യോഹം സഫലമായ് മാമകം പരിശ്രമ-''
മെന്നോർത്തു, മുഴങ്ങീടും രഥമൊന്നാനയിച്ചാൻ.
ശ്രീദേവീസമാനയാം ഭാമിനിയോടും കലാ-
കോവിദൻ മുനി തേരിൽക്കയറി വിളങ്ങിനാൻ. 360

(വൃത്തഭേദം)

66 വളഞ്ഞ വില്ലേന്തത്തണഞ്ഞു വല്ലവൻ
നരവരൻ നിജകരങ്ങൾ കൂപ്പവേ
ജനിത്രുപലജ്ജയറുത്തുമിന്നിട്ടും
മുനിവരരെല്ലാം ചുഴലെ നില്ക്കവേ
വനിതയു,മരും മറ വടിവാണ്ട
മുനിയും തേരേറിയെഴുന്നെള്ളിയല്ലോ. 366

തിറലുണ്ട വടിവേലാൻ റെചരതനെ ൻറുയർകീർത്തി ച്ചെങ്കോല് വേന്തൻ
വിറല്കൊണ്ട മണിമാട വയോത്തിനകരടൈന്തിവണീ മീടലെൻറാൻ

65 അവ്വരന്ത ന്തന മിനിത്തേർ കൊണർതിയെന വരുന്തവത്തോ
നരൈതലോടും
വെവ്വരന്തി ൻറയില്പടൈക്കു ഞ്ചുടർവേലോ നടിയിറൈഞ്ചി വേന്തർ-
വേതൻ
കവ്വൈയൊഴി ന്തുയർന്തനനെ ൻറതീർകരറേർകൊണർന്തിതനിറ്കലൈ-
വ ലാളൻ
ചെവ്വിനത ററിവവിനോടും പോന്തേറു കെന വേറി ച്ചിറന്താൻ മന്നോ

66 കനിച്ചിലൈ വയവനങ്ക് കരങ്കൾ കൂപ്പിട-
ത്തുനിയറു മുനിവർ തൊടർന്തു ചൂഴ്വര
വനിതൈയു മരുമറൈ വടിവംപോ ൻറെളിർ
മുനിവനും പൊറിമിചൈ നെറിയെ മുന്നിനാർ.

67 എരിതീപോല്യള്ള കൊട്ടവിനകളെ-
ക്കെട്ടത്തിട്ടം സത്യസ്വരൂപനാം ദേവൻ
അവതരിക്കുമാറരുളുമീമുനി-
വരൻ വരമെന്നാ പരിതോഷം പൂണ്ടു
മുഴക്കിദ്ദുന്ദുഭി, ചൊരിഞ്ഞു പൂമല,-
രമർത്ത്യരും ധർമ്മസ്വരൂപിണിയോടെ.

68 അനന്തരം ദൂതരയോദ്ധ്യപ്പുക്കട-
നചലസന്നിഭഭുജമാളുന്നതാം
അരചനോടോതി കഥകളാമന്ന-
നളവററാരാശാജലധിയിൽ മുങ്ങി.

69 എഴുന്നു പെട്ടെന്നു രഥത്തിലേറിനാൻ
പൊഴിഞ്ഞു പൂമാരി മൊഴിഞ്ഞു മംഗളം.
മുഴങ്ങിയെങ്ങുമേ മുരജാദിവാദ്യം,
പുഴങ്ങി വേരോട്ടം കൊട്ടതാം പാപങ്ങൾ.

70 പൊടിഞ്ഞുപോയല്ലോ മനസ്സിലുണ്ടായ
പെരിയ താപമാം മലയെന്നോർത്തുടൻ
പെരുവഴി മൂന്നിൽപ്പരം യോജനയു-
മരചൻ പോയ്ച്ചെന്നിട്ടെതിരേററു നിന്നാൻ. 374

67 അന്തര ത്തുന്തുമി മുഴക്കി യായ്മലർ
ചിന്തിനർ കളിത്തന രറമു ന്തേവരും
വെന്തെഴ കൊട്ടവിനൈ വീട്ടം മെയ്മ്മുതല്
വന്തെഴവരു ടരുവാനെ ൻറെണ്ണിയേ.

68 ത്തുവ രവ്വഴി യയോത്തി ത്തുന്നിനാർ
മാതിരം പൊരുതതോൺ മന്നർ മന്നൻമുൻ
ഓതിനർ മുനിവര വോത വേന്തനും
കാതലെ ൻറളവറു കടല്യളാഴ്ന്തനൻ.

69 എഴുന്തനൻ പൊരുക്കെന വീരത മേറിനൻ
പൊഴിന്തന മലർമഴൈ യാചി പൂത്തന
മൊഴിന്തന പല്ലിയ മുരച മാർത്തന
വിഴുന്തന തീവിനൈ വേരി നോട്ടമേ.

70 പിതിർന്ത തെമ്മനത്തുയർ പ്പിറങ്ക ലെൻറുകൊണ്ടു
അതിർന്തെഴ മുരചുടൈ യരചർ കോമകൻ
മുതിർന്ത മാതവമുടൈ മുനിയൈ ക്കൺകളാല്
എതിർന്തനെൻ യോചനൈ യിരൺടൊടൊൻറിനേ.

71, 72 അനഘമാം തപസ്സുഖിലവും പാരി-
ലനവദ്യാകാരമെട്ടത്തു പോലെ
മരവുരിയണിഞ്ഞൊരു തിരുവുടൽ
മനോഹരം മാനിൻ വദനഭാവവും
സുരസന്താപത്തെ നിശാചരാവലി-
പ്രതാപത്തോടൊത്തു നിഹനിക്കുന്നതാം
സുചിരമാം തപഃപ്രഭാവം, ഛത്രവും
സുദീർഘബാഹുവും ത്രിദണ്ഡമിങ്ങനെ
നരവരൻ നിജ പുരോഭുവി കണ്ടാൻ,
മുനിപ്രവരനെ മുരാരി തുല്യനെ.

73 രഥത്തിൽ നിന്നവതരിച്ചുടൻ ദശ-
രഥനുമാമുനിപദസരോരുഹം
അവനിയിൽ വീണു വണങ്ങിയ നേര-
മതിപുരാതനശ്രുതിശിഖകൾക്കും
അധിരോഹണാർഹശിഖരമാം മുനി-
യരുളിനാനാശിസ്സമേയാത്മഗർഭം. 330

71 നററവ മനൈത്തുമോർ നവൈയിലാവുരു-
പ്പെററിവ ണടൈന്തെന പ്പിറങ്കുവാ ൻറനൈ-
ച്ചുററിയ ചീരൈയും ഉഴൈയിൻ തോററമും
മുററുറ പ്പൊലിതരു മൂർത്തി യാൻറനൈ

72 അണ്ടർകൾ തുയരമു മരക്ക രാററലും
വീണ്ടി ടപ്പൊലിതരും വിനൈവ ലാളനെ-
ക്കണ്ടികൈ കുടൈയൊട്ടു കലവു നൂൻമുറൈ-
ത്തണ്ടൊട്ടു പൊലിതരു തടക്കൈയാ ൻറനൈ.

73 ഇരുന്തുപോ യിരതമാ ണടിണൈകൊൾ താൺമലർ
വിഴുന്തനൻ വേന്തർതം വേന്തൻ മെയ്മ്മൈയാൻ
മൊഴിന്തന നാചികൺമുതിയ നാൻമറൈ-
ക്കൊഴുന്തുമേറ് പടർതര ക്കൊഴുകൊ മ്പായിനാൻ

74 അണയ വന്നിട്ടും മുനികളാശീസ്സോ-
ട്ടരുളവേ ദശരഥനൃപതിയും
മഴമുകില്ലുകൾ കണക്കു ദാനനീർ
പൊഴിക്കും കൈകളാൽ തൊഴുതു നിന്നുടൻ
കയല്മിഴിയൊട്ടും കലാമണാളനെ-
ക്കയററിനാൻ നിജ രഥത്തിലപ്പൊഴേ.
വിധിവിഹിതമാമുപചാരം ചെയ്തു
വിരയെത്തൻ പുരിക്കകമെഴുന്നള്ളി.

75 മുരജവാദ്യങ്ങൾ മുഴങ്ങവേ,യബ്ജ-
മുഖികൾ മംഗല്യസ്തുതികൾ പാടവേ
മുടി ചൂട്ടമംഗനൃപതിയും റൂകി
മുനിയൊടൊപ്പമന്നഗരത്തിന്നുള്ളിൽ.

76 മികച്ച പാപങ്ങളനുഷ്ഠിച്ചു പാരം
കനത്ത കള്ളരായ്ക്കഴിയുമെവരെ
അറുത്തു വാഴുന്ന വസിഷ്ഠനുമരും
മറവടിവാണ്ടു വിളങ്ങിടുന്നതാം
വിശിഷ്ടനാം വിഭണ്ഡകാത്മജൻ താനും
വിരാജിച്ചു രാജസഭാതലം തന്നിൽ. 418

74 അയല്വരു മുനിവരും ആചി ക്കുറിട-
പ്പുയല്പൊഴി തടക്കൈയാല് തൊഴുതു പൊങ്കുനീർ-
ക്കയല്പൊരു വിഴിയൊട്ടു കലൈവ ലാളനൈ
ഇയല്പൊട്ടു കൊണർന്തന നീരത മേററിയേ.

75 അടികുരൻ മുരചതി രയോത്തി മാനകർ
മുടിയുടൈ വേന്തൻ അമ്മുനിവ നോട്ടമോർ
കടിക്കൈയി നടൈന്തനൻ കമല വാൺമുക
വടിവുടൈ മടന്തൈയർ വാഴ്ത്തെട്ടപ്പവേ.

76 കചട്ടറു വിനൈത്തൊഴിറ്കൾ വരായുഴല്
അചട്ടർക ളൈവരൈ യറുവരാക്കിയ
വചിട്ടന മരുമറൈ വടിവു പോൻറൊളിർ
വിചിട്ടനും വേത്തവൈ പൊലിയ മേവിനാർ.

77 മണിമണ്ഡപത്തിലനന്തരം പൂകി
മണിമയപീഠതലത്തിൽ മേവിട്ടം
മറയെതിരാണ്ട മഹനീയന്നായി
മുറകൾ ചെയ്യേവമരുളി മന്നവൻ:

78 "വരതപോനിധേ, പരിപാവനാത്മൻ!
അരിയതാം തവ കരുണയാലിനി
പെരുമയാണ്ടിട്ടമടിയനുള്ളൊരീ-
പ്പരമ്പരാഗതകുലം നിരാകുലം
അടിയൻ ചെയ്യുള്ള തപോനിയമങ്ങ-
ളഖിലവുമിന്നു സഫലമായല്ലോ."

79 മുനിവരനപ്പോളിനിയ കൺകളാ-
ല്യഴിഞ്ഞുകൊണ്ടേവം മൊഴിഞ്ഞു മെല്ലവേ:
"നരവരകുലമകുടരത്നമേ,
നലമെഴം നെട്ടം തപസ്സിയലുന്ന
വരിഷ്ഠമാമുനി വസിഷ്ഠൻ വാഴ്കവെ
വിശിഷ്ടരിലേററം വിശിഷ്ടനാം ഭവാൻ!
അതുമല്ലാ ചൊല്ലാമുലകിലെ നൃപ-
രൊരുവരുമില്ലാ നിനക്കു തുല്യനായ്." 436

77 മാമണി മണ്ടപ മന്നി മാചറു
ത്തുമണി ത്തവിചിടൈ ച്ചുരുതി യേനികർ
കോമുനി ക്കരചനൈ യിരുത്തി ക്കോലംകടൻ
ഏമുറ ത്തിരുത്തിവേ റിനൈയ ചെപ്പിനാൻ.

78 ചാൻറവർ ചാൻറവ തരുമ മാതവം
പോൻറൊളിർ പുനിതനി ന്നരുളിറ് പൂത്തഎൻ
ആൻറതൊല്കുലമിനി യരചിൻ വൈകുമാല്
യാൻറവ മുടൈമൈയു മിഴപ്പി ൻറാമരോ.

79 എന്നലും മുനിവര നിനിതി നോക്കറാ
മന്നവർ മന്നകേൾ വചിട്ട നെന്നുമോർ
നന്നെട്ട ന്തവൻറുണൈ നവൈയില് ചെയ്ക നീ
നിന്നെയി വ്വുലകിനില് നിരുപർ നേർവരോ.

80 മധുരമീവിധം പലപല നവ-
സുധാമയപ്രിയവചനങ്ങളോതി
വിഭണ്ഡകാത്മജൻ തുടർന്നു: "പർവത-
നിഭഭുജന്യസ്തവിശിഷ്ടകോദണ്ഡ!
വരുത്തി നമ്മെ നീ നലമെഴുന്നതാം
ഹരിമഖമിങ്ങു നടത്തിടുവാനോ?"

81 "അഴലേശാതേതുമനേകവത്സര-
മടിയൻ വാണേനീയവനിയാകവേ.
ഇതുവരെയൊരു തനയൻ തന്മുഖ-
സരോരുഹം കാണ്മാനിടയായതില്ല.
അലകടൽക്കാഞ്ചിയണിയുമിപ്പാരി-
ന്നഖിലമാളുവാൻ തിറമെഴുന്നോരായ'
അണിപുകഴെങ്ങും പരത്തി വാണിടും
തനയരെയിനിത്തരുമാറാക്കണം."

82 ദശരഥനേവമുരസ്സുവേ കുല-
ഗുരു ചൊന്നാ: "നിനിയഴൽപ്പെടേണ്ട നീ.
നിനസ്സിലീരേഴ പതിന്നാലു ലോകം
ഭരിക്കുവാനേറെപ്പട്ടത്വമാണ്ടോരെ
നിനക്കു പുത്രരായ് ലഭിക്കുമാറേറ്റം
മഹത്വമുള്ളൊരു മഖം നടത്തുവാൻ
മടിയാതെയിനിത്തുനിയുക ഭവാൻ"
മഹർഷിയിങ്ങനെയരുളിക്കേട്ടടൻ 458

80 എൻറന പറ്പല വിനിമൈ ക്കുറി നല്
കൻറുറഴ് വരിചിലൈ കുവവു ത്തോളിനായ്
നൻറുകൊ ളരിമക നടത്ത വെണ്ണിയോ
ഇൻറെനൈ യഴത്തതിങ്കിയന്പു വാ യെൻറാൻ.

81 ഉലപ്പില്പല്ലാണ്ടെലാം ഉഴുക ണിൻറിയേ
തലപ്പൊറൈ യാററിനെൻ തനയർ വന്തിലർ
അലപ്പുനീ രുടുത്തപാ രളിക്കു മൈന്തരൈ
നലപ്പുകഴ് പെറ വിനി നല്ക വേണ്ടുമാല്.

82 എൻറലു മരചനീ യിരണ്ടുക ലിവ്വുലക
ഒൻറുമോ വുലകമീ രേഴ മോമ്പിടും
വൻറിറൻ മൈന്തരൈ യളിക്കു മാമകം
ഇൻറു നീ യിയററുതറ് കെഴുക വീണ്ടെൻറാൻ.

83, 84 മഖത്തിനുള്ളൊരു ഹലാദിയാമുപ-
കരണങ്ങളെല്ലാം വരുത്തിനാൻ നൃപൻ.
സരയൂതീർത്ഥത്തിലവഗാഹം ചെയ്തു
പരിശുദ്ധനായിക്കടന്നു മന്നവൻ
ച്യുതിയേതുമില്ലാതിയററി നല്ലെഴം
ശ്രുതിവിധികൃതയജനശാലയിൽ
മുഴങ്ങിക്കത്തിടും ത്രയാഗ്നിയുജ്വലി-
ച്ചിയങ്ങവേ ഹവിസ്സവയിലർപ്പിച്ചു.
ദിവി മുഴങ്ങി ദുന്ദുഭി തിങ്ങളീരാ-
റിതുവിധം യാഗം തുടന്നുപോകവേ
ഇനിയിടമില്ലെന്നുരസ്സുമാറുമ്പ-
രിടതിങ്ങി നിന്നു മറച്ചു വാനിടം.

85 മുഖമലരൊളി തിരണ്ടു വാനവ-
രഖിലരുമാർത്തുവിളിച്ചു തിക്കിയും
നറുമലരുകൾ പൊഴിക്കെ,യുത്തമൻ
മുനി വൈഭണ്ഡകൻ ജ്വലിക്കുമഗ്നിയിൽ
വിധിപോലെയർപ്പിച്ചരുളിനാൻ ദിവ്യ-
സുതപ്രദായകം ഹവിസ്സു,മന്നേരം 476

83 ആയതറ്കരിയന കലപ്പൈ യാവൈയും
ഏയെന ക്കൊണർന്തനർ നിരുപർ ക്കേന്തലും
തുയനറ് പുനല്പടീഇ ച്ചുരുതി നൂൻമുറൈ
ചായ്വറ ത്തിരുത്തിയ ചാലൈ പുക്കനൻ

84 മുഴങ്ങ്കഴൻ മുത്തീയു മൂട്ടകി യാകുതി
വഴങ്ങ്കിയേ യീരറുതിങ്ങ്കൾ വായ്ത്തപിൻ
തഴങ്ങ്കിന തുന്തുമി താവില് വാനകം
വിഴുങ്ങ്കിനർ വിണ്ണവർ വെളിയിൻ റെന്നവേ.

85 മുകമലരൊളിതര മൊയ്ത്തു വാനുളോർ
അകവിരൈ നറുമലർ തൂവി യാർത്തെഴ-
ത്തകവുടൈ മുനിയു മത്തഴലി നാപ്പുണേ
മകവരു ളാകുതി വഴങ്ങ്കി നാനരോ.

86 കനലിങ്കൽ നിന്നുമഴകാണ്ട പൊന്നിൻ
തളികയിലമൃതെതിരാം പായസം
വഹിച്ചു പൊന്തിനാനെരിതീ പോലേററം
മഹസ്സെഴും കേശം ചുവന്ന കൺകളും
കലർന്നു ചൂഴവും പ്രഭ പൊഴിച്ചു കൊ-
ണ്ടൊരു മഹാഭൂതം, 'എഹി' ശബ്ദോപേതം.
തറസ്സു മേലേയത്തളിക വെച്ചുടൻ
മറഞ്ഞുയാഗാഗ്നിക്കകമവൻ, പിന്നെ

87 എട്ടത്തുടനതിലിരുന്ന പീയൂഷം
"മട്ടത്തുകും മൊഴികളാം വധൂക്കൾക്കായ്
കൊട്ടക്കുക മുറ വിടാതെ,"യെന്നോതി-
ക്കൊട്ടത്തു മന്നവൻകരത്തിൽ മാമുനി.

(വൃത്തഭേദം)

88, 89 അങ്ങനെ മാമുനി തന്നരുളപ്പാട്ട
തിങ്ങിന തോഷത്തൊടേ കേട്ട മന്നവൻ
തങ്ങുമകിൽപ്പുക കൊണ്ടൊട്ട സൗരഭം
തിങ്ങും ചുരുൾമുടിക്കെട്ടഴകാന്ന
ചെന്തൊണ്ടി വായ്മലരും ചേന്ന കൗസല്യ
തൻകരം തന്നിലൊരു പങ്കു നല്കിനാൻ. 494

86 ആയിടൈ ക്കനലിനി ൻറമ്പൊ ററ്റമി-
ത്തുയനറ് ചുതൈനികർ പിണ്ട മൊൻറുചൂഴ്
തീയെരിപ്പങ്ങ്കിയു ഞ്ചുവന്ത കണ്ണുമായ്
'ഏ'യെന പ്പൂതമൊൻ റെഴുന്ത തേന്തിയേ.

87 വൈത്തതു തരൈമിചൈ മറിത്തു മപ്പഴി-
തൈത്തത്തു പൂത മത്തവനും വേന്തനൈ
ഉയ്ത്തന ല്ലമിർതി നൈ യുരിയ മാതർകട്കു
അത്തക മരപിനാ ലളിത്തി യാലെൻറാൻ

88 മാമുനിയരുൾ വഴി മന്നർ മന്നവൻ
ത്തൂമമെൻ ചുരികുഴല് തൊണ്ടൈ ത്തുയവായ്-
ക്കാമരൊൺ കൌശലൈ കരത്തി നോർപകിർ
താമുറ വളിത്തനൻ ചണ്ട്ക മാർത്തഴ.

ദേവകളാനന്ദസാന്ദ്രം മുഴക്കിനാർ
പാവനമാം ശംഖനാദമതന്ദ്രമായ്.
പൊയ്കയുമാറും പൊഴിലും നിറയുന്ന
പൊൽത്താർകളിലരയന്നങ്ങൾ ചേർന്നിടും
കോസലനാട്ടിന്നു കോയ്മ കൊള്ളുന്നവൻ
കേകയറാണിക്കുമങ്ങനെ നല്കിനാൻ.

(വൃത്തഭേദം)

90 അമിത്രാവലിക്കായ് നട്ടക്കം കൊട്ടക്കും
നിമിഖ്യാതവംശ്യൻ മഹാസത്വശാലി
സുമിത്രാകരത്തിങ്കലവ്വണ്ണമേകീ
ശമിച്ചു, സുരക്കുററ ശത്രുത്വമപ്പോൾ.

(വൃത്തഭേദം)

91, 92 പിന്നെയും മന്നവൻ ശേഷിച്ചതിൻ തുള്ളി
തന്നെയും നല്കി സുമിത്രയ്ക്കുചിതമായ്.
അപ്പോൾ തുടിച്ചിതു ദുഷ്ടർക്കിടതു തോൾ
സൽപുമാന്മാർക്കു വാമേതരഭാഗവും. 518

89 കൈകയൻ റനൈയെതൻ കരത്തും അമ്മുറൈ-
ച്ചെയ്കൈയി നളിത്തനൻ തേവ രാർത്തെഴ-
പ്പൊയ്കയും നതികളും പൊഴിലു മോതിമം
വൈകുറു കോചല മന്നർ മന്നനേ

90 നമിത്തിരർ നടുക്കുറു നലങ്കൊൺ മൊയ്മ്പുടൈ
നിമിത്തിരു മരപുളാൻ മുന്നർ നീർമൈയിൻ
ചുമിത്തിരൈ ക്കളിത്തനൻ ചുരർക്കു വേന്തിനി-
ച്ചമിത്തതെൻ പകൈയെന ത്തമരൊടാർപ്പവേ.

91 പിന്നുമ പ്പെരുന്തകൈ പിതിർന്തു വീഴ്ന്തതു
തന്നൈയു ഞ്ചുമിത്തിരൈ തനക്കു നല്കിനാൻ
ഒന്നലർക്കിടമുംവേ റുലകി നോങ്കിയ
മന്നുയിർ തമക്കു നീടു വലമു ന്തുള്ളവേ.

പുത്രകാമേഷ്ടിയോടൊത്തശ്വമേധാദി
സത്രങ്ങളും മുനി നിർവ്വഹിച്ചീടവേ
പങ്ക്തിരഥനുമെഴുന്നേററു സജ്ജന-
പങ്ക്തിസമാരാദ്ധ്യനായതിമോദേന

93 മംഗല്യവാദ്യം മുഴങ്ങിയിരുളിങ്കൽ
മുങ്ങിയ ലോകം തെളിഞ്ഞു വിളങ്ങി പോൽ.
യാഗകൃത്യങ്ങൾ നിറവേററി മന്നവൻ
രാജസഭയിലെഴുന്നരുളീടിനാൻ

94 ദേവദേവൻ വിരാഡ്രൂപനും മററുള്ള
ദേവാദികൾക്കും കടമകൾ ചെയ്തുടൻ
ഭൂദേവവൃന്ദത്തിനും സ്വർണ്ണവൃഷ്ടിയാ-
ലാവദാന്യൻ ചെയ്തു ദാനധർമ്മങ്ങളെ.
രാജ്യാധികാരത്തൊടൊപ്പം ധനങ്ങളും
രാജകുലത്തിനു നല്കീ ദശരഥൻ.

95 പിന്നെക്കുതിര തേർ ചേരും വസനങ്ങ-
ളെന്നിവ നൽകിപ്പലർക്കും പലതരം
ഭിന്നവാദ്യങ്ങൾ മുഴങ്ങെ,സ്സരയുവിൽ
ചെന്നാനവഭൃതസ്നാനത്തിനായ് നൃപൻ. 536

92 വാമ്പരി വേൾവിയു മകാരൈ നല്കുവ
താമ്പുരൈ യാവുതി പിറവു മന്തണൻ
ഓമ്പിട മുടിന്തപി നലക കാവലൻ
ഏമ്പലോ ടെഴുന്തന നിയാരു മേത്തവേ.

93 മുരുടരു പല്ലിയ മുഴങ്കി യാർത്തന
ഇരുടരു മുലകമു മിടരി നീങ്കിന
തെരുടരു വേൾവിയിൻ കടൻക ടീർന്തുഴി
അരുടരു മവൈയിൻ വന്ത രചനെയ്തിനാൻ.

94 ചെയ്മുറൈ കടൻമുറൈ തിറമ്പ ലിൻറിയേ
മെയ്മുറൈ കടവുള്ള ക്കീന്തു വിണ്ണുളോർക്ക
അമ്മുറൈ യളിത്തു നീ ടന്തണാളർക്കും
കൈമ്മുറൈ യളിത്തനൻ കനക മാരിയേ.

95 വേന്തർ കട് കരചൊട്ട വെറുക്കൈ തേർപരി
വായ്ന്തന റുകിലൊട്ട വരിചൈ ക്കേറ്പന
ഈന്തനൻ പല്ലിയ ന്തു വൈപ്പ വേകിനീർ
ത്തോയ്ന്തനൻ ചരയുന റുക്കൈ ണെയ്തിയേ,

**96, 97** ഭേരീരവമുയർന്നീടവേ, വെൺമുത്തു
ചേരുന്ന വെള്ളക്കുട നിവർന്നീടവേ
സാമന്തമന്നർ ചുഴലവും നില്ക്കവേ
സാർവഭൗമൻ സഭാവേദിയിൽ പുക്കുടൻ
നാന്മുഖൻ പോലുമേ നാണിക്കുമാമ്മാറു
നാന്മറയോതും മുനിവരന്മാരുടെ
പാദപങ്കേരുഹം സാഷ്ടാംഗമായ് വീണു
പാപാപഹം കൂപ്പി നിന്നാനനന്തരം
ശിഷ്ടതപസ്വി വസിഷ്ഠൻെറയാജ്ഞയാ-
ലൃശ്യശൃംഗൻതൻ പദങ്ങൾ കുമ്പിട്ടുടൻ
ഇഷ്ടവചനം പലതും മധുരമായ്
പുഷ്ടമോദം ചൊന്നു, പിന്നെയുമോതിനാൻ:

**98, 99** "ഇന്നു ഞാൻ വീണ്ടുമുയിരാണ്ടു ലോകൈക-
വന്ദ്യ! ഞാനാശിപ്പതില്ല മറെറാന്നുമേ.
മത്പിതാവേ, ഭവദാശിസ്സിനാലിവ-
നത്പതിച്ചേനഴൽപ്പാടിങ്കൽ നിന്നിതാ."
ഇങ്ങനെ മന്നവനോതിന നേരത്തു
തിങ്ങും പ്രസാദമുൾക്കൊണ്ടു മുനീന്ദ്രനും 554

96 മുരചിനങ്കരങ്കിട മുത്ത വെൺകുടൈ
വിരചിമേ നിഴററിട വേന്തർ ചൂഴ്തര
അരചവൈ യടൈന്തുഴി യയന നാണുറ
ഉരൈചെറി മുനിവൻതാൾ വണങ്കി യോങ്കിനാൻ.

97 അരിയ നല്തവ മുടൈ വചിട്ട നാണൈയാല്
ഇരലൈനറ് ചിരുങ്കമാ വിറൈവൻറൊടൊഴാ
ഉരിയ പറ്പല വുരൈ പയിററി യുയ്ന്തനൻ
പെരിയന ററവവിനി പ്പെറുവ തിയാതെൻറാൻ.

98 എന്തൈനി ന്നരുളിനാ ലിടറി നീങ്കിയേ
ഉയ്ന്തന നടിയനേ നെന്ന വൊണ്ടവൻ
ചിന്തൈയുൺ മകിഴ്ചിയാല് വാഴ്ത്തി ത്തേർമിചൈ
വന്തമാ തവരൊട്ടും വഴിക്കൊ ണ്ടേകിനാൻ.

99 വാങ്കിയ തുയരുടൈ മന്നൻ പിന്നരും
പാങ്കുടൈ മുനിവർതാൾ പഴിച്ചി യേത്തല്കൊണ്ടു

മംഗലാശിസ്സുകൾ നൽകി വീണ്ടും മുനി-
പുംഗവന്മാരൊത്തു യാത്രയായീടിനാൻ.
താപസൻ പോയതു ചിന്തിച്ചു ദുഃഖിച്ചു
രാജസഭയിൽ വസിച്ചു, ദശരഥൻ
പിന്നെയുമങ്ങു തപോധനന്മാർകളെ
വന്ദിച്ചു വാഴ്ത്തിനാ,രായവർ തുഷ്ടരായ്
ആശിസ്സുരുളിയെഴുന്നള്ളി മന്നവ-
നാസ്ഥാനമണ്ഡപം തന്നിൽ മരുവിനാൻ.

100 പിന്നെച്ചിലചില നാളുകൾ പോകവേ
മന്നവൻ തൻെറ മഹിഷികൾ മൂവരും
ഗർഭിണിമാരായതോടെ കിളരുന്ന
ദുർഭരക്ലേശങ്ങൾ വന്നു ഭവിക്കയാൽ
നേരററൊരാമുഖം പോലെ തിരുവുടൽ
ചാരുത പൂണ്ടു ചന്ദ്രപ്രഭമായിതു.

101 അങ്ങനെ മാസം തികയവേ, ഭൂദേവി
തിങ്ങിടും സന്തുഷ്ടി കൊണ്ടു സമ്പുഷ്ടയായ്
സ്വർഗവാസീജനത്തോടു, പുനർവസു
കർക്കടരാശിയും നൃത്തമാടീടവേ 572

ഓങ്ങ്കിയ വുവകൈ യരാചി യോടെഴാ
നീങ്ങ്കിന രിരുന്തന നേമി വേന്തനേ.

100 തെരിവൈയർ മൂവരു ഞ്ചിററിതു നാട്ചെലീ ഇ
മരുവിയ വയാവൊട്ടു വരുത്ത ന്തുയ്ത്തലാല്
പൊരുവരു തിരുമുക മൻറി പ്പൊററ്പു നീട്ടു
ഉരുവമു മതിയമോ ടൊപ്പ ത്തോൻറിനാർ.

101 ആയിടൈ പ്പരുവം വന്തടൈന്ത വെള്ളൈയിൻ
മായിരു പുവിമകൺ മകിഴ്വി നോങ്ങ്കിട
വേയ്പുനർ പൂചമും വിണ്ണു ളോർ പുകഴ്
ത്തൂയ കർക്കടകമു മെഴ്ന്തു തുള്ളവേ,

102 സിദ്ധരും യക്ഷരും മാനിനിമാർകളോ-
ടൊത്തു വിജ്ഞാനികളായ മുനികളും
നിത്യസൂരികളും വിണ്ണവന്മാരുമ-
ങ്ങാർത്തുവിളിച്ചു നിരന്നു തിരക്കവേ

103 ഭേദം വെടിഞ്ഞ സനാതനധർമ്മമാം
ദേവത ശീർഷമുയർത്തി നിന്നീടവേ
ബ്രഹ്മപ്രളയദിനത്തിലണ്ഡങ്ങളെ-
ത്തന്നുദരത്തിലടക്കി വിലസിട്ടും
ആമ്നായതത്ത്വത്തിനജ്ഞാതനായിട്ടും
അഞ്ജനവർണ്ണനെ,ക്കാർമുകിൽമാല തൻ
മഞ്ജിമ കാട്ടിട്ടും ജ്യോതിഃസ്വരൂപനെ-
ക്കഞ്ജനയനയാം കൗസല്യ പെററിതു.

104 ആശയും വാനവും തിങ്ങി വിണ്ണോർ നില്ക്കെ
വാസവമുഖ്യർ വണങ്ങി വാഴ്ത്തീടവേ
പൂയവും മീനവും പൊന്തിയ നല്ല നാൾ
കേകയപുത്രിയാൾ പെററിതു പുത്രനെ. 588

102 ചിത്തരു മിയക്കരു ന്തെരിവൈ മാർകളും
വിത്തക മുനിവരും വിണ്ണു ളോർകളും
നിത്തരു മുറൈമുറൈ നെരുകി യാർപ്പുറ-
ത്തത്തുറ ലൊഴിന്തുനീൾ തരുമ മോങ്ങ്കവേ.

103 ഒരുപക ലുലകെലാ മുതര ത്തുട്പൊതിന്തു
അരുമറൈ ക്കുണർവരു മവനൈ യഞ്ചന-
ക്കരുമുകിറ് കൊഴുന്തെഴില് കാട്ട ഞ്ചോതിയൈ-
ത്തിരുവുറപ്പയന്തനൾ തിറങ്ങ്കൊൾ കോചലൈ.

104 ആചൈയും വിചുംപു നിൻറമര രാർത്തെഴ
വാചവൻ മുതലിനോർ വണങ്ങ്കി വാഴ്ത്തുറ-
പ്പൂചമു മീനമും പൊലിയ നല്കിനാൾ
മാചറു കേകയൻ മാതു മൈന്തനൈ.

105 താർ പൊഴിഞ്ഞീടുന്ന കല്പദ്രുമങ്ങളെ-
യാളും നഗാരി തൻകൂട്ടരോടൊത്തുടൻ
ആകാശവീഥിയിലാർപ്പുവിളിക്കവേ-
യാശീവിഷം കടകത്തൊടു ചേരവേ,
പെററാളിളയവളായ സുമിത്ര,യൻ-
പുറേറാരിളയരാജാവാം കുമാരനെ.

106 പത്തികൾ പൂണ്ട പല തല ചേർന്നിട്ടും
പാമ്പു ചുമക്കുമിപ്പാർ നടമാടവേ
സിംഹലഗ്നത്തിൽ മകം മദിച്ചീടവേ
സിംഹേന്ദ്രമദ്ധ്യയാൾ പെററിതു പിന്നെയും.

107 അപ്സരഃസ്ത്രീകൾ നടനമാടീടിനാർ
സപ്തസ്വരവീണ വായിച്ചു കിന്നരർ
വാദ്യവിശേഷങ്ങൾ താക്കീ പ്രമത്തരായ്
ദൈത്യാരിവർഗമുലാത്തിയോടീടിനാർ.

108 ആളിമാരോടിയരചസവിധത്തി-
ലാടിനിന്നാരമേയാനന്ദമത്തരായ്, 604

105 തളൈയവിഴ് തരുവുടൈ ച്ചയില കോപനും
കിളൈയുമ ന്തരമിചൈ ക്കെഴുമി യാർത്തെഴ
അളൈപൂക മരവിനോ ടലവൻ വാഴ്വുറ
ഇളൈയവറ് പയന്തന ളിളൈയ മെൻകൊടി.

106 പടങ്കിളർ പഹ്റലൈ പ്പാന്ത ളേന്തുപാർ
നടങ്കിളർ തരമരൈ നവില നാടകം
മടങ്കല്യ മകമുമേ വാഴ്വി നോങ്കിട
വിടങ്കിളർ വിഴിയി നാൺ മീട്ടുമീൻറനൾ

107 ആടിന രരമ്പൈയ രമുത വേഴിശൈ
പാടിനർ കിന്നരർ തുവൈത്ത പല്ലിയം
വീടിന രരക്ക രെൻറുവക്കും വിമ്മലാല്
ഓടിന രുലവിന രുമ്പർ മുററുമേ.

108 ഓടിന രരചൻമാ ട്ടുവകൈ കുറിനിൻറു
ആടിനർ ചിലതിയ രന്തണാളർകൾ

പക്കവും നാളും ഗ്രഹങ്ങളും ചിന്തിച്ചു
നോക്കി'യിനിദ്ദോഷമെല്ലാമകന്നുപോയ്
ലോകത്തിലാനന്ദവേളയാ'യെന്നോതി
ജ്യോതിഷക്കാറരും വന്നുകൂടീടിനാർ.

109 മേടം, പുനർവസു, ശുക്ലനവമിയാം
ഈട്ടററ പത്തിൽ ബുധൻ, മററു നാലു പേർ
കർക്കടലഗ്നത്തിൽ നിന്നും പതിനൊന്നിൽ
നില്ക്കുമാറോരോന്നുമുച്ചം ഭുജിക്കുന്നു.

110 ഇങ്ങനെ ദേവഗുരുവിനും സമ്മതം
തങ്ങുമാറന്തണർ സർവേശജാതകം
ചൊന്നാര,നന്തരജാതക്കുമവ്വിധം
പൊന്നിൻ തകിടിൽ മുറയ്ക്കെഴുതീടിനാർ.

111 മാമുനി തന്നോടു മന്നവർമന്നവൻ
മാനസാനന്ദം കലന്നു സരയുവിൽ
സ്നാനവും ചെയ്തു വിത്തോടു വിത്തങ്ങളും
ദാനമായ് നല്ല മധുരഫലങ്ങളും
നൽകി, ശംഖധ്വനി പൊങ്ങവേ, കൺകളാൽ
പുൽകിനിന്നാൻ കുമാരാനനാബ്ജങ്ങളെ. 612

കൂടിനർ നാളൊടു കോളു നിൻറമൈ
നാടിന രുലകി നി നവൈയിൻ റെൻറനർ.

109 മേടമാ മതിതി നവമി മീൻകഴൈ
നീട്ടറു മാലൈ കർക്കടക നീതിചേർ
ഓടൈമാ കളിറനാ നതയ രാചികോൾ
നാടിനേ കാതശർ നാല്വരുച്ചരേ.

110 എൻറനർ ചാതക മീശറ് കേനൈയർ
തന്തമക്കു നതകംമുറൈയി ററാന്തെരിന്തു
ഒൻറിയ തമനിപ ത്തെഴുതി യോതിനാർ
വൻറിറർ ചുരർകുരു വാഴ്ത്തെ ടുപ്പവേ.

111 മാമുനി തന്നൊടു മന്നർ മന്നവൻ
ഏമു റപ്പുനല്പടീഇ വിത്തൊ ടിൻപൊരുൾ
താമുറവഴങ്കിവെൺ ചങ്ക മാർപ്പുറ-
കോമകാർ തിരുമുകങ് കുറുകി നോക്കിനാൻ

112 ‘നാട്ടാരിനിമുതലേഴാണ്ടു നൽകേണ്ട
രാട്ടിന്നു വേണ്ടും കരവും നികുതിയും
പട്ടിണിക്കാരു കറവരട്ടെ താഴിട്ടു
പൂട്ടുന്നതില്ല ഭണ്ഡാരമെന്നിങ്ങനെ
കൊട്ടിപ്പറയടിച്ചീടുവി’നെന്നു സ-
മ്രാട്ടിൻെറ കല്പനയെങ്ങും പരന്നിതു.

113 പോരൊഴിഞ്ഞീടുക, പോവട്ടെ മന്നരെ-
പ്പേരും നിജ നിജ രാജ്യങ്ങളിൽ സ്വയം,
വേദിയർ തങ്ങൾക്കു വേണ്ടും ജപഹോമ-
മേതും മുടക്കമില്ലാതെ നടത്തണം.
ദേവാലയങ്ങളിലെങ്ങുമേയുത്സവം
ദേവപ്രസാദം വരുത്താൻ നടത്തണം.

114 ആലയമെല്ലാം പുതുക്കുവി, നന്തണ-
ശാലകൾ ശൃംഗാടകങ്ങൾ നിർമ്മിക്കുവിൻ.
മാല, വിളക്കും, മണികളും കോവിലിൽ
കാലത്തുമുച്ചയ്ക്കുമന്തിക്കുമേകണം’. 628

112 ഇറൈ തവിർ ന്തിടുക പാ രിയിണ്ടോ രേഴ്നിതി
നിറൈതരു ചാലൈതാ ണീക്കി യാവൈയും
മുറൈകെട വറിയവർ മുകന്തു കൊൾകെനാ
അറൈപറൈ യെൻറന നരചർ കോമകൻ.

113 പടൈയൊഴി ന്തിടുക തംപതിക ളേയിനി
വിടൈപെറു കുകമുടി വേന്തർ വേതിയർ
നടൈയുറു നിയമമു നവൈയി ൻറാകുക
കടവുളർ വിഴാവൊടു കളിക്ക വെണ്ട്കണം.

114 ആലയം പുതുക്കുക വന്ത ണാളർതം
ചാലൈയു ഞ്ചതുക്കമു ഞ്ചമൈക്ക ചന്തിയും
കാലൈയും മാലൈയുണ്ട് കടവു ളർക്കണി
മാലൈയു ന്തീപമും വഴങ്ക്കു കെൻറനൻ.

ഉഗ്രമാം തപസ്സാളുന്ന വാനോക്കു-
മഗ്ര്യതാപസന്മാക്കുമരുതാത്ത
അദ്ധ്വരമൊന്നു പൂർത്തിയാക്കീട്ടവാ-
നങ്ങൊരുങ്ങിനാനമ്മഹാപ്രാഭവൻ.
യജ്ഞസാഫല്യത്തിങ്കലസന്ദിഗ്ദ്ധ-
ചിത്തനായ് ബലിയന്തണന്മാർക്കായി
ഭൂധനാദിദാനങ്ങൾ നടത്തുവാ-
നാ ധരാധിപനോങ്ങിയാ വേളയിൽ.

20 ആയതു കേട്ട വാനവരെല്ലാരും
മായാവല്ലഭനോടൊന്നു യാചിച്ചാർ:
"നിഷ്ഠുരനാം ബലിയുടെ സാഹസം
തീർത്തു ഞങ്ങളെ രക്ഷിക്കവേണമേ"

21 നീലനീരദവർണ്ണനാം വിശ്വേശൻ
ആലമരുന്ന വിത്തെന്ന പോലവെ
വന്നവതാരം ചെയ്താനദിതിക്കു
നന്ദനനായി വാമനാകാരനായ്.

22 മുപ്പിരിനൂലും മുഞ്ജയുമഗ്നിയു-
മത്ഭുതാകാരനേന്തിയൊരുണ്ണിയായ് 122

19 ചെയ്തവൻ വാനവ രുഞ്ചെയ ലാററാ
നെയ്തവഴ് വേള്വിയെ മുററിട നിൻറാൻ
ഐയമില് ചിന്തൈയ നന്തണർ തമ്പാല്
വൈയമും യാവും വഴങ്ക വലിത്താൻ

20 ആയ തറിന്തനർ വാനവ രന്നാള്
മായനൈ വന്തു വണങ്കി യിരന്താർ
തീയവൻ വെന്തൊഴില് തീരെന നിൻറാർ
നായക നമ്മതു ചെയ്യ നയന്താൻ

21 കാല നനിത്തുണർ കാശിപ നെന്നും
വാലറി വറ്കതി തിക്കൊരു മകവായ്
നീല നിറത്തു നെടുന്തകൈ വന്തു ഓർ
ആലമർ വിത്തി നരുങ്കറ ളാനാൻ.

22 മുപ്പുരി നൂലിനൻ മുഞ്ചിയൻ വിഞ്ചൈ
കറ്പതൊർ നാവ നനർപട്ട കൈയാൻ

വേദമന്ത്രങ്ങളോതിയും വൈദിക-
വേദ്യനെത്തി മഹാബലിസത്രത്തിൽ.

23 മൂന്നു ലോകമടക്കി വാഴും ബലി
താണു കൂപ്പി സ്തുതിച്ചാനിതുവിധം:
"അന്തണരാരുണ്ടങ്ങയെപ്പോലിത്ര
മുന്തിയോരി,വൻ ധന്യനായ് സ്വാഗതം."

24 അങ്ങനെ ബലിയോതവേ സർവ്വജ്ഞ-
നിങ്ങനെ ചൊന്നാ: "നർത്ഥികൾക്കായ് ഭവാൻ
വേണ്ടതുപോലെ നൽകുന്നു, നിന്നട്ട-
ത്താണ്ടവരതി പ്രാഭവമാണ്ടിട്ടും."

25 മോദമാണ്ടു മഹാബലി ചോദിച്ചാൻ
"ഓതണമിവനെന്തിനിച്ചെയ്യേണ്ടു?"
മൂവടി മണ്ണു യാചിച്ചു വാമനൻ
"ഏകിനേ"നെന്നു ചൊന്നാനസുരനും.
ശുക്രമാമുനിയപ്പോൾ തടഞ്ഞുകൊ-
ണ്ടിത്തരം രഹസ്സിങ്കലരുളിനാൻ: 138

അറ്പുത നറ്പുത രേയറി യുന്തൻ
ചിറ്പത മൊപ്പതൊർ മെയ്ക്കൊട്ടു ചെൻറാൻ

23 അൻറവൻ വന്ത തറിന്തുല കെല്ലാം
വെൻറവൻ മുന്തി വിയന്തെതിർ കൊണ്ടാൻ
ചിൻറണി നന്തണ രില്ലെ നിറൈന്തോയ്
എൻറണി നയ്ന്തവർ യാരുള രെൻറാൻ

24 ആണ്ടകൈ യവ്വകൈ കുറവ റിന്തോൻ
വേണ്ടിനർ വേട്കൈയിൻ മേറ്പട വീശി
നീണ്ടകൈ യായിനി നിന്നുമൈ വന്തോർ
മാണ്ടവ രല്ലവർ മാൺപില രെൻറാൻ.

25 ചിന്തൈയു വന്തെതി രെൻ ചെയ വെൻറാൻ
അന്തണൻ മൂവടി മണ്ണുരു ളുണ്ടേല്
വെന്തിറലാ യിതു വേണ്ടു മെനാമുൻ
തന്തനെ നെൻറനൻ വെള്ളി തടുത്താൻ

26 "കണ്ടൊരീ രൂപം കൈതവമോർക്കിലോ
കൊണ്ടൽവർണ്ണനാം, വാമനനല്ലിവൻ.
അണ്ഡമെന്നല്ലഖണ്ഡവുമുണ്ടവ-
നണ്ഡജനാഥവാഹനൻ ലോകേശൻ"

27 ഓതിനാൻ ബലി "യോർക്കിലിത്താഴാത്ത
കൈയ്കളെൻ കൈയ്ക്കു താഴെയിതുവിധം
കാറൊളിവർണ്ണൻ താഴ്ത്തിയതിൽപരം
കൈയ്‌വരാനെനിക്കെന്തുണ്ടു മേന്മയും?
അർത്ഥികൾ ശത്രുവെന്നതു ശാസ്ത്രാർത്ഥ-
തത്ത്വവേദികൾ ചൊല്ലുമാറില്ലല്ലോ.

28 മുന്നിൽ വന്നിട്ടു യാചിച്ച ദാനമ-
ത്യുന്നതക്കു ലഭിക്കേണ്ടതെങ്കിലോ
ഇന്നിവനു സമാനനായർത്ഥിയാ-
യുന്നതനോക്കിലാരുണ്ടു മദ്ഗുരോ?

29 'വെള്ളി'യായതുമൂലം ഭവാനിതു
ചൊല്ലി;യുത്കൃഷ്ടദാനങ്ങളേവരും 154

26 കണ്ട നിറത്തിതു കൈതവ മൈയ
കൊണ്ടല് നിറക്കുറ ളെൻപതു കൊള്ളേല്
അണ്ടമു മുററു മകണ്ടമു മേനാള്
ഉണ്ടവ നാമി തുണർന്തുകൊ ളെൻറാൻ.

27 നിനൈ ക്കിലൈ യെങ്കൈ നിമിന്തിട വന്തു
തനക്കിയ ലാവകൈ താഴ്‌വതു താഴ്‌വില്
കനക്കരി യാനതു കൈത്തല മെന്നിൻ
എനക്കി തൻ മേനലം യാതുകൊ ളെൻറാൻ

28 തുന്നനർ തുന്നല രെൻപതു ചൊല്ലാർ
മുന്നിയ നന്നെറി നൂലവർ മുൻവന്തു
ഉന്നിയ താനു മുയർന്തനർ കൊള്ക
എന്നി നിവൻറുണൈ യാ വരുയർ ന്താർ.

29 വെള്ളിയൈ യാതല് വിളമ്പിനൈ മേലോർ
വള്ളിയ രാക വഴങ്കുവ തല്ലാല്

ചെയ്‌വതു ദാതാവെന്ന പേരിന്നുതാൻ;
നൽകും വസ്തുവതേതുണ്ടു നിസ്സാരം?
തന്നുയിരുമിരപ്പതു നിന്ദ്യമാം
തന്നുയിരും കൊടുപ്പതു പുണ്യമാം.

30 ചത്തവരല്ലാ ചത്തവർ, കൈനീട്ടി-
യത്ഥനം ചെയ്തു ജീവിപ്പവരല്ലോ,
ചത്തവരെല്ലാം ചത്തവരെങ്കിലും
ചത്തവരല്ലാ ദാതാക്കളെങ്കിലോ.

31 ശത്രുത ചെയ്‌വോരല്ലല്ലോ ശത്രുക്ക-
ളത്ര ദാനം മുടക്കുവോർ തന്നെയാം:
തങ്ങളെ മാത്രമല്ല കൊടുപ്പോരെ-
ത്തമ്മെയും കെടുത്തീടുന്നിതക്കൂട്ടർ.
ആയതിനാൽ കൊട മുടക്കുന്നതേ-
ക്കാളും പാതകമെന്തുണ്ടിപ്പാരിങ്കൽ?

32 തത്ത്വസാരപ്രകാരം തൻ കയ്യിലെ
സ്വത്തശേഷം കൊടുത്തു പുകഴാണ്ടു
പുണ്യം നേടാൻ മുതിരുന്നവരുടെ-
യുള്ളിലെ വൈരി ലോഭമതൊന്നുതാൻ. 172

എള്ളുവ വെൻചില വിന്നയി രേനും
കൊള്ളുത റീതു കൊടുപ്പതു നൻറാല്

30 മായ്ന്തവർ മായ്ന്തവ രല്ലർക ൺ മായാതു
ഏന്തിയ കൈക്കൊ ടിരന്തവ രെന്തായ്
വീന്തവ രെൻപവർ വീന്തവ രേനും
ഈന്തവ രല്ല തിരുന്തവർ യാരേ

31 അടുപ്പ വരും പഴി ചെയ്ഞ്ഞരു മല്ലർ
കൊടുപ്പവൻ മുൻപു കൊടേലെന നിൻറു
തടുപ്പവ രേപകൈ തമ്മൈയു മന്നാർ
കൊടുപ്പവ രന്നതൊർ കേടിലെ യെൻറാൻ

32 കട്ടുരൈ യിററമ കൈത്തുളപോഴ്തേ
ഇട്ടിഴൈ കൊണ്ടുറ നെയ്ത മുയൻറാർ

നാമതു വെടിയേണ്ടതാം ദോഷമെ-
ന്നാവതും വിജ്ഞരോതുന്നു നിത്യവും.

(വൃത്തഭേദം)

33 എട്ടത്തൊരുവന്നു കൊട്ടപ്പതിൻ മുന്നേ
തട്ടപ്പതു ഭവാനഴകുതന്നെയോ?
കൊട്ടപ്പതു തടഞ്ഞിട്ടും ഭവാനുണ്മാ-
നുട്ടപ്പാനില്ലാതായ്‌വിട്ടന്നു ഞങ്ങളെ"

(വൃത്തഭേദം)

34 ഇങ്ങനെയെല്ലാം ചൊല്ലി-
ത്തൻഗുരു മഹാക്രൂര-
നെന്നേവം നിർണ്ണയിച്ചു
തദ്വാക്യം നിരസിച്ചു.
"അങ്ങളന്നെട്ടത്താലും
മൂന്നടി മണ്ണെ"ന്നുട-
നമ്മഹാവദാന്യൻെറ
വാക്കുകൾ കേൾക്കേ ശീഘ്രം
വാമനൻ വികൃതാംഗൻ
നീട്ടിനാൻ ദാനോദകം
വാങ്ങുവാൻ കുറുതായ
തൻകൈകൾ ശങ്കാഹീനം. 184

ഉട്ടെറു വെമ്പകൈ യാവതു ലോപം
വിട്ടിട ലെൻറു വിലക്കിനർ താമേ

33 എട്ടത്തൊരു വരുക്കൊരുവ തിവ്തന്നിൻ മുന്നം
തട്ടപ്പതു നിനക്കഴകി തോ തകവില് വെള്ളി
കൊട്ടപ്പതു വിലക്കു കൊടി യോയുന്നതു ചുററം
ഉട്ടപ്പതുവു മുൺപതുവു മിൻറി വിട്ടകിൻറായ്.

34 മുടിയ വി മ്മൊഴിയെലാ മൊഴിന്തു മന്തിരി
കൊടിയനെ ൻറുരൈത്തചൊ ലൊൻറും കൊണ്ടിലൻ
അടിയൊരു മൂൻറു നീ യളന്തു കൊൾകെന
നെടിയവൻ കുറിയകൈ നീരി നീട്ടിനാൻ

35 ശുദ്ധമാം ജലം കൈയിൽ
തൊട്ടൊരു മാത്രയ്ക്കാക്ക-
മൈത്രയും നിന്ദ്യനായി-
ത്തോന്നിയ മാണവകൻ
അത്ഭുതാദരപൂർവ്വ-
മേവരും കാൺകെ, പ്രാജ്ഞ-
ലബ്ധമാം സഹായം പോ-
ലുയർന്നു വാനത്തോളം.

36 നിന്ന കാലടി മന്നി-
ലെല്ലാമേ പരന്നിതു;
മന്നിടം ചെറുതല്ലേ,
യങ്ങൊട്ടുമൊതുങ്ങീലാ.
തന്നൊട്ടു തുല്യം നിന്ന
വാനകം മുഴുവനും
തന്നിലേയൊതുക്കിയും
വാനവലോകത്തേയും
കടന്ന മറേറപ്പാദ-
മപ്പുറം ചെല്ലാനേതു-
മിടമേ കിട്ടാഞ്ഞിട്ടു
പിൻവാങ്ങി മടക്കിനാൻ.

37 ഉലകമെല്ലാമേവം
രണ്ടടിക്കുള്ളിലാക്കി
നിലമില്ലാതെ വന്നു
പിന്നെയുമടിവെയ്ക്കാൻ 196

35 കയൻ തരു നറുംപുനല് കൈയി ററീണ്ടല്യം
പയന്തവർ കളുമികഴ് കുറളൻ പാമെത്തതിർ
വിയന്തവർ വെരുമെക്കാള വിശുമ്പി നോങ്കീനാൻ
ഉയർന്തവർ ക്കുതവിയ വൃതവീ യൊപ്പവേ

36 നീൻറ താൺ മണ്ണുലാ നിരപ്പി യപ്പുറം
ച്ചെൻറു പാ വിററിലൈ ചിറിതു പാമെനാ
ഒൻറ വാ നകമെലാ മൊട്ടുക്കി യുമ്പമെ
വെൻറ താൺ മീണ്ടതു വെളിപ്പെ റാമെയേ

37 ഉലകെലാ മുള്ളടി യാക്കി യോരടിക്കു
അലകിലാ തവ്വടി ക്കൻപൻ മെയ്യതാം

ഇലകൾ ചേരും നല്ല
തുളസീ മലർ മാല്യം
തലയിൽ ചൂട്ടുന്നോനേ,-
യൻപെഴമസുരൻെറ
ഉടലിൽ തന്നെ മൂന്നാ-
മടിയുമൂന്നീ, പാർക്കി-
ലുടയോൻ തൻെറയുട-
ലെത്രയും ചെറുതല്ലോ!

38 പാകാരിക്കുപകാര-
മാകാമെന്നോർത്തു സർവ്വ-
ലോകവും മരതക
മേചകവർണ്ണൻ നല്കി.
ലോകത്തെയളന്ന തൃ-
പ്പാദങ്ങൾ പത്മാലയാ
പാകത്തിൽത്തലോടവേ,
പാടലപ്രഭമാകെ,
പാലാഴിതന്നിൽ ഫണി-
തല്പത്തിൽ ത്രിവിഷ്ടപ-
പാലനശീലൻ ലീലാ-
ലോലുപൻ പള്ളികൊണ്ടാൻ.

39 കർമ്മബന്ധത്തെപ്പോക്കും
ശർമ്മദ, കടന്നീടും
ജന്മസാഗരമാരു-
മീവനം കണ്ടെന്നാകിൽ. 218

ഇലൈകലാൻ തുഴായ്മുടി യേക നായകൻ
ചിലൈകലാൻ തോളിനായ് ചിറിയൻ ചാലവേ

38 ഉരിയ തിൻ തിറൻ്കിതെ ൻറുലക മീണ്ടുപോയ്
വിരിതിരൈ പ്പാർകടൽ പള്ളി മേവിനാൻ
കരിയവ നലകെലാം കടന്ത താളിണൈ
തിരുമകൾ കരന്തൊട ച്ചിവന്തു കാട്ടവേ.

39 ആതലാ ലരുവിനൈ യറുക്ക മാരിയ
കാതലാർ കണ്ടവർ പിറ വി കാൺകുറാർ

വൈദികയജ്ഞം ചെയ്യു-
　　മെനിക്കു വസിപ്പാനി-
ന്നീദിവ്യദേശം പോലെ
　　മറെറാന്നുമില്ലാ പാരിൽ.

## യാഗരക്ഷ

40 ഇനി ഞാനാരംഭിക്കാം
　　യാഗ''മെന്നോതി വേഗം
മുനിയും പുഷ്പഫല-
　　സങ്കുലം വനം പൂകി
വേണ്ടുന്ന സംഭാരങ്ങൾ
　　കൊണ്ടിട്ടു മാരോപമ-
സുന്ദരന്മാരെക്കാവൽ
　　നിർത്തിനാൻ യാഗം ചെയ്വാൻ.

41 വിണ്ണവർക്കാരോ താര-
　　മഞ്ചെണ്ണും നല്കീ മുന്ന-
മെണ്ണിടാനരുതാത്ത
　　മഹത്വം ചേർന്നീട്ടുന്നോൻ
അമ്മുനി ചെയ്യും യാഗം
　　കാത്തുരക്ഷിച്ചാരവർ,
കണ്ണിനെയിമപോലെ
　　മന്നവകുമാരന്മാർ. 228

വേതന്തൻ മുറൈമൈയാല് വേള്വി മുററുവേറ്ക
ഈതലാ തില്ലൈവേ റിരുക്കറ് പാലതേ

40 ഈണ്ടിരു ന്തിയററുവെൻ യാകം യാനെനാ
നീണ്ടപൂം പഴ്വത്തു നെറിയി നെയ്തിപ്പിൻ
വേണ്ടുവ കൊണ്ടു തൻ വേള്വി മേവിനാൻ
കാണ്ടകു കുമരരൈ ക്കാവ ലേവിയേ

41 എണ്ണുതർ കാക്കരി തിരണ്ടു മൂൻറുനാൾ
വിണ്ണവർ ക്കാക്കിയ മുനിവൻ വേൾവിയൈ
മണ്ണിനൈ ക്കാക്കിൻറ മന്നൻ മൈന്തർകൾ
കണ്ണിനൈ ക്കാക്കിൻറ വിമൈയിറ് കാത്തനർ.

42 കാത്തു ചുററീട്ടും യുവ-
വീരന്മാരിരുവരിൽ
മൂത്തവൻ മുററുമുണ-
ർവ്വുററതാം മുനിയോടായ്
"നിത്യകല്യാണഗുണ-
സദ്മമേ ദുഷ്ടരവ-
രെത്തുവതെപ്പോ"ഴെന്നു
ചോദിച്ചാൻ ജിജ്ഞാസുവായ്,

43 മുനിയോ മൌനം പൂണ്ടാൻ,
മാനിയാ വില്ലാളിയോ
തൊഴുതു വാങ്ങിപ്പിന്നെ
മാനത്തു കണ്ണോടിക്കെ
ചീർത്ത കാർമേഘാവലി
പോലവേ വാനിൽത്തിങ്ങി-
യാർത്തിടിനാദം ചെയ്തു
രാത്രിചാരികളച്ചം.

238

44 തൊട്ടത്താർ ക്രൂരമ്പുക,-
ളെറിഞ്ഞാർ വേലും കല്ലും,
പൊഴിച്ചാർ നീരും തീയും,
ചാണ്ടിനാർ വെൺമഴക്കൾ,

42 കാത്തനർ തിരികിൻറ കാളൈ വീരരില്
മൂത്തവൻ മുഴുത്തുണർ മുനിയെ മുന്നി നീ
തീ മെത്താഴി ലിയററുവ രെൻറ തീയവർ
എത്തനും കണത്തിനായ് വതവരെ ഒന്റൻറാൻ

43 വാർത്തൈമാ റുരൈത്തിലൻ മുനിവൻ മൌനിയായ്
പ്പോർത്തൊഴിർ കുമരനും തൊഴുതു പോന്തപിൻ
പാർത്തനൻ വിസുമ്പിടൈ പ്പുയവ മേകംപോല്
ആർത്തന നീടിത്തന രചനീ-യഞ്ചവേ.

44 എയ്തന ഓറിന്തന മെരിയു നീരുമായ്
പ്പെയ്തനർ പെരുവരൈ പിടുങ്കി വീശിനർ

പർവ്വതനിരകളെ-
പ്പറിച്ചു വീശിക്കൊണ്ടാർ,
ഗർവ്വിതരേവം പല
മായങ്ങളനുഷ്ഠിച്ചാർ.

45 മാംസതൃഷിതമാകു-
മായുധജാലം കാല-
വർഷം പോൽ മറച്ചിത-
ക്കാനനഭാഗം സർവ്വം.
മത്സ്യസങ്കീർണ്ണാർണ്ണവം
മാനത്തെ മറയ്ക്കും പോൽ
രാക്ഷസസൈന്യം ചുററി
വളഞ്ഞു നിന്നു മേലെ.

46 വാദ്യങ്ങൾ താക്കി, ശ്ശര-
മാരികൾ തൂകി,യൊളി-
വാളുകൾ വീശി, പ്പേർത്തും
ഘോരമായലറിയും
വാനിൽ നിന്നെതിരിട്ടു-
മപ്പട കല്പാന്തത്തിൽ
വാച്ചിട്ടമതുല്യമാം
മേഘനിർഘോഷം പോലായ്! 248

വൈതനർ തെഴിത്തനർ മുഴക്കൊ ണ്ടോച്ചിനർ
ചെയ്തന രൊൻറല തീയ മായമേ.

45 ഊനക പടൈക്കല മുരുത്തു വീശിന
കാനക മറൈത്തന കാല മാരിപോല്
മീനക തിരൈക്കടല് വിശുമ്പു പോർത്തന
വാനക മറൈത്തന വളൈന്ത ചേനൈയേ

46 വില്ലൊട്ടു മിന്നുവാൺ മിടൈന്തു ലാവിട-
പ്പല്ലിയം കടിപ്പിനി നിടിക്കം പല്പടൈ
ഒല്ലെന വുരറിവ വൃഴി പ്പേർച്ചിയിൻ
വല്ലവ നെഴുന്തതോർ മഴൈയും പോൻറവേ

47 ദംഷ്ട്രങ്ങൾ കാട്ടി വപ്പു
        കടിച്ചും ചെമ്പൻമുടി-
യംസാന്തം ചിന്നിക്കണ്ണിൽ-
        ത്തീപ്പൊരി ചിതറിയും
വന്നിട്ടമരക്കരെ-
        ക്കാൺകവേ "വിശ്വാമിത്രൻ
ചൊന്നവരിവ"രെന്നു
        ചൊല്ലിനാൻ ശ്രീരാമനും.

48 ലക്ഷ്മണനതുകേട്ട
        കൺകളിൽ കനൽമുററി-
ത്തൽക്ഷണം വിണ്ണിങ്കലും
        വില്ലിലും കണ്ണോടിച്ചു
"ഇക്ഷണമിവരുടെ-
        യുടൽ ഞാൻ തുണ്ടാക്കുവ"-
നിങ്ങനെ തൊഴുതുര-
        ചെയ്തു തയ്യാറായ്നിന്നാൻ.

49 രാക്ഷസരക്തം ഹോമ-
        കുണ്ഡത്തിൽ പതിക്കായ്‌വാൻ
ശിക്ഷയിലബ്ജാക്ഷൻ
        നിർമ്മിച്ചു ശരക്കൂടം. 158

47 കവരുടൈ യെയിററിനർ കടിത്ത വായിനർ
തുവർനിറ പ്പങ്കിയർ ചുഴല്ക ട്ടീയിനർ
പവൻ ചടൈ യന്തണൻ പണിത്ത തീയവർ
ഇവരെന വിലക്കുവർ കിരാമൻ കാട്ടിനാൻ.

48 കണ്ടവ ക്കുമരനും കടൈക്ക ണ്ടീയുക
വിണ്ടുമൈ നോക്കിത്തൻ വില്ലൈ നോക്കിനാൻ
അണ്ടർനാ യകവിനി ക്കാണ്ടി യിണ്ടവർ
തുണ്ട് വിഴ് വന്മവെന ത്തൊഴുതു ചൊല്ലിനാൻ

49 തുമവേ ലരക്കർത ന്നിണമും ചോരിയും
ഓമവെ വം കനലിടൈ യുകമെ ൻറുന്നിയ–
ത്താമരൈ ക്കണ്ണനും ശരങ്ക ളെകൊട്ട
ക്കോമുനി യിരുക്കൈയോർ കൂട മാക്കിനാൻ

50 നഞ്ച്യവന്നുയരവേ
നട്ടങ്ങിപ്പുണ്ടു ദേവ-
സഞ്ചയം മതി ചൂട്ടും
ചെഞ്ചിടയോനെപ്പോലെ
വഞ്ചകരരക്കരെ-
പ്പേടിച്ചു തപോധന-
രഞ്ജനവർണ്ണൻ തന്നെ-
യഭയം പ്രാപിച്ചല്ലോ.

51 'പോരുമേ ഭീതി'യെന്നു
ചൊല്ലിന രാമൻ കര-
താരിങ്കൽ ചിലയേന്തി-
ക്കാതോളം വലിച്ചതാം
ദിവ്യമാം ഞാണിലമ്പു-
തൊട്ടത്തു രക്താർണ്ണവ-
മുർവ്വിയിലുളവാക്കി-
ത്തലകൾ കൊയ്തുകൂട്ടി.

52 താർമകൾ കാന്തൻ നിജ-
ദിവ്യാസ്ത്രത്താലേ, പിന്നെ-
ത്താടക പെറ്റുണ്ടായ
വീരരിലൊരുവനെ

268

50 നഞ്ചട വെഴുതല്ല നടുങ്കി നാണ്മതി–
ചെഞ്ചടൈ കടവുളൈ യടൈന്തും തേവർപോല്
വഞ്ചനൈ യരക്കരൈ വെരുവി മാതവർ –
അഞ്ചന വണ്ണനിൻ നപയംയാ മെൻറാർ.

51 കവിന്തനൻ കാതലം കലങ്ക നീരെന–
ച്ചെവിത്തല നിറുത്തിനൻ ചിലൈയിൻ റെയ്‌വനാൺ
പുവിത്തലം കുരുതിയിൻ പുണരി യാക്കിനൻ
കുവിത്തന നാക്കർതാം ചിറത്തിൻ കുൻറമേ

52 തിരുമക ണായകൻ റെയ്‌വ വാളിതാൻ
വെരുവര താടകൈ പയന്ത വീരർകൾ

സിന്ധുവിലൊളിപ്പിച്ചു,
    രണ്ടാമൻ സുബാഹുവെ-
യന്തകപുരി ചേർത്താൻ;
    ഓടിനാർ മററുള്ളവർ.

53 പിണച്ച പൂമാലക-
    ളണിഞ്ഞ ദേവൻ ശരം
പൊഴിച്ചു നിറച്ചിതു
    വാനത്തെ; മററുള്ളവർ
'പിണത്തിൻ മേലേയിവർ
    നടന്നു വന്നു നമ്മെ
പ്പിടിക്കു'മെന്നോതിക്കൊ-
    ണ്ടോടിനാരോരോരുത്തർ.

45 തുടർന്നു മിന്നൽപ്പിണ-
    രെന്നപോൽ ബാണാവലി,
നിരന്നു കബന്ധങ്ങൾ
    നർത്തനമാടീതെങ്ങും,
ഉയർന്നു രാമദേവ-
    സ്തോത്രങ്ങൾ പിശാചോക്തം,
പരന്നു വാനിൽപ്പന്ത-
    ലെന്നപോൽ കഴുകുകൾ,
പിളർന്നു വാനോർ തൂകും
    പൂക്കളപ്പന്തൽപ്പുര,

279

വെരുവരി നൊരുവനൈ ക്കടലി നിട്ടതങ്കു
ഒരുവനൈ യന്തകൻ പുരത്തി നയ്'ത്തതേ

53 തുണർത്തപൂം തൊടൈയലാൻ പകഴി തൂവിനാൻ
കണത്തിടൈ വിശുമ്പിനൈ ക്കവിത്തു ത്തുർത്തലാല'
പിണത്തിടൈ നടന്തിവർ പിടിപ്പ രീണ്ടെനാ
ഉണത്തിന രൊരുവർ മു നൊരുവ രോടിനാർ

54 ഓടിന വരക്കരൈ യുരുമിൻ വെങ്കണൈ
കൂടിന കുറൈത്തലൈ മിറൈത്തു ക്കുത്തുനിൻറു
ആടിന വലകൈക്കു മൈയൻ കീർത്തിയൈ-
പ്പാടിന പരന്തന പറവൈ പ്പന്തരേ

55 കിളർന്നു വാനോർ താക്കം
ദുന്ദുഭിസ്തനിതങ്ങൾ,
ഇന്ദ്രാദിവൃന്ദാരക-
വൃന്ദങ്ങൾ ദിവി തിങ്ങീ
സുന്ദരനാകും രാമ-
ചന്ദ്രനെ സ്തുതി ചെയ്താർ.

56 പുണ്യവാന്മാരാം തപ-
സ്സമ്പന്നരാശീർവാദ-
വർണ്ണസൂനങ്ങൾകൊണ്ടു
പൂജിച്ചു വഴിപോലെ.
മുനിയുമപ്പോൾ ക്രതു
മുറപോൽ നിറവേററി-
യിനിയ വചസ്സുക-
ളോതിനാൻ സന്തുഷ്ടനായ്.

57 "ഭാഗ്യമീയുള്ളോനിയ-
ന്നെന്നതല്ലാതെയതി-
ശ്ലാഘ്യമിക്കൃത്യം ഭവാ-
നെന്നതു ഗണിപ്പീല.
ഭുവനം സൃഷ്ടിചെയ്തി-
ട്ടഖിലമുള്ളിലാക്കി-
യവനം ചെയ്യുന്നോനി-
സ്സവനം സാരം താനോ?" 290

55 പന്തരൈ ക്കീഴിത്തു പരന്ത പൂമഴൈ
അന്തര ത്തുന്തുമി യലൈയി നാർത്തന
ഇന്തിരൻ മുതലിയ വമര രീണ്ടിനാർ
ചുന്തര വില്ലിയൈ ത്തൊഴുതു വാഴ്ത്തിനാർ

56 പുനിത മാതവ രാശിയിൻ പൂമഴൈ പൊഴിന്താർ
അനൈയ കാനത്തു മരങ്കളു മലർമഴൈ ചൊരിന്ത
മുനിയു മവ്വഴി വേള്'വിയൈ മുറൈമൈയിൻ മുററി
ഇനിയ ചിന്തൈയ നിരാമനു ക്കിനൈയന വിശൈത്താൻ

57 പാക്കി യമ്മെന ക്കുളതെന നിനൈവുറും പാന്മൈ
പോക്കി നിറ്'കിതു പൊരുളെന വുണർങ്കിലെൻ പുവനം
ആക്കി മററവൈ യകിലമു മണിവയി ററടക്കി-
യൊക്കാക്കു നീയൊരു വേള്'വികാ ത്തനൈയെന്നും കരുത്തോ

58 ഇങ്ങനെ മുനി ചൊല്ലെ-
ക്കന്നുപോൽ ഗ്ഗുണഗണം
തിങ്ങിന രാമൻ, യതി-
പൂജിത, നേവം ചൊന്നാൻ:
''ഇന്നിനിയീഞാൻ ചെയ്ക-
വേണ്ടുന്നതെന്തെന്നതു
നന്ദിയോടാജ്ഞാപിക്ക-
വേണമേ തപോനിധേ''

59 ആയതു കേട്ട വിശ്വാ-
മിത്രനമ്മരചെയ്താ-
''നാര്യനാം ഭവാനേതു-
കാര്യവും സുകരമാം.
എങ്കിലും മഹത്തായ
കൃത്യങ്ങൾ പലതുണ്ട
മംഗല്യതരം ചെയ്വാ:-
നായവ ചൊല്ലാം പിന്നെ.
വിരിഞ്ഞ പുഴകളും
തെളിഞ്ഞ നിലങ്ങളും
വളഞ്ഞ മിഥിലാഖ്യ-
പുരിയിൽപ്പുകാമിപ്പോൾ.
അന്നാട്ടു മന്നൻ ചെയ്യും
യാഗവും ചെന്നു കാണാ-
മിന്നിനിപ്പുറപ്പെടാ''-
മെന്നോതി വിശ്വാമിത്രൻ. 302

---

58 എൻറു കൂറിയ പിന്നര വെയ്യഴിൻമലർ ക്കാനത്തു
അൻറു താ നരൈ ന്തരും തവ മുനിവരോടിരുന്ത-
കുൻറുപോർ കുണത്താൻ എതിർ കോചലൈ കുരിചിൽ
ഇൻറി യാൻ ചെയ്യും പണിയെൻ കൊൾപണി യെന വിശൈത്താൻ

59 അരിയ യാൻ ചൊലിനെയ നിർകരിയതൊ ൻറില്ലൈ
പെരിയ കാരിയ മുളവവൈ മുടിപ്പതു പിന്നർ
വിരിയും വാർ പുനൻ മരുതംചൂഴ് മിലൈയർ കോമാൻ
പുരിയും വേൾവിയും കാണ്ടുനാ മെഴുകെൻറു പോനാർ.

---

# അഹല്യാമോക്ഷം

1 ഉലയും മാമണിയാരം ചേർന്നി-
ട്ടകിലണി പുളിനമതാം
മുലയു,മിളം പൂങ്കൊടിയാമിടയു-
മിണങ്ങീ വിളങ്ങീട്ടും
അലയാം മേഖലയാന്നും പുതുമല-
രണിയും കരിമണലായ്
വിലസിന കുന്തൽ, ചുഴന്നീട്ടും മല
യായ ചിലമ്പോട്ടും
ലലനാമണി പോലങ്ങു ലസിക്കും
ശോണാനദി ചേർന്നു
കുലചിില കൈയ്യിലെട്ടത്ത കുമാരകർ
മുനിയോടൊത്തുടനേ.

2 അന്നേരത്തരുണൻ തൻ കണ്ണിൻ
നോക്കിന്നകലത്തായ്
മിന്നും കുതിരകൾ പൂട്ടിയ തേരേ-
ടൊത്തക്കതിരോനും
പിന്നെയുദിക്കും പൊഴുതിൽ കുളിരൊളി
വന്നീടാനായോ
തന്നിലെഴും ചൂടാകെക്കടലിൽ-
ക്കഴുകനായ്ച്ചെന്നാൻ. 10

## അകലിക്കൈപ്പടലം

1 അലമ്പു മാമണി യാരത്തോടകിലണൈ പുളിനം
കലംപെയ് പൂൺമുലൈ നാകിള വഞ്ചിയാ മരുങ്കല്
പുലമ്പു മേകലൈ പ്പുതുമലർ പ്പുനൈയറർ കുന്തല്
ചിലമ്പു ചൂറുങ്കാഴ് ശോണൈയാ ന്തെരിവൈയെ ച്ചേർന്താർ.

2 നതിക്കു വന്തവ രെയ്തല്യ മരുണൻറ നയന-
കതിക്കു മുന്തുറു കലിനമാൻ റേരൊട്ട ങ്കതിരോൻ
ഉതിക്കും കാലൈയി ററൺമൈചെയ് വാൻറന തുരുവില്ല്
കൊതിക്കും വെമ്മൈയൈയാററുവാൻ പോറ്കടല് കുളിത്താൻ

3 തെളിമ കലന്ന തടാകങ്ങളിൽ നീൾ-
നാളം ചേന്നീട്ടും
നളിനമനോഹരദേവാലയനിര-
യിതളാം നട മൂടീ
കളിയിൽക്കൗതുകമാണ്ടീട്ടന്നോ-
രളിനിര തന്മൂലം
നളിനി വെടിഞ്ഞിണയോടേ വാഴും
വനതലമവരെത്തി.

4 വനതലമതുലമതേതെന്നപ്പോ-
ളാരാഞ്ഞൂ രാമൻ;
വിനകളറും തപമേററൊരു മുനിയും
ചൊന്നാനീവണ്ണം:
"പണ്ടൊരു കാലം കാശ്യപമഹിഷീ
മക്കൾ പിറക്കാനായ്
നീണ്ടൊരു താപസവൃത്തി തുടർന്നാ:-
ളായതുമിങ്ങല്ലോ.

5 അണ്ഡകടാഹാതീതം ശ്രീ വൈ-
കുണ്ഠം, മൽപതിയാം
കൊണ്ടൽക്കാറൊളിവണ്ണൻ വാഴും
ശാശ്വതപദമെത്തി 20

3 കറങ്കു തൺപുനറ് കടിനെട്ടും താള്ളടൈ ക്കമലത്തു
അറംകൊ ണ്ടാൺമലർ ക്കോയില്ക ളിതഴ്ക്കത വടൈപ്പ-
പ്പിറങ്കു താമരൈ വാനംവിട്ടു പ്പെടൈയൊട്ടും കളിവണ്ടു
ഉറങ്കു കിൻറതോർ നറുമലർ ച്ചോലൈപു കുറൈന്താർ.

4 ഇന്നൈയ ചോലൈമ ററിയാതെന വിരാകവൻ വിനവ
വിന്നൈയ ലാമറ നോററവൻ വിളമ്പുവാൻ മേനാള്
തനയ രാനവർ ക്കിരങ്കിയേ കാശിപൻ റനതു
മനൈയു ളാടവം പുരിന്തന ളിവണെന വലിത്താൻ.

5 അണ്ട കോളകൈ ക്കപ്പുറ ത്തെന്നൈയാ ളുടൈയ
കൊണ്ടല് നീള്പത ത്തെയ്തിയോർ വൈഞ്ചയർ കോതൈ

തണ്ടാർമകളെ സ്തോത്രം ചെയ്താ-
ളൊരു വിദ്യാധരിയും
വണ്ടുകളണയുംമാറൊരു മാല്യം
നല്കീ ശ്രീദേവീ.

6 ആ മലർമാല്യം വീണത്തണ്ടി-
ലൻപൊടു കെട്ടിക്കൊ-
ണ്ടാമധുരാംഗി വിധാതൃപുരിക്കാ-
യഴകൊടു പോകുമ്പോൾ
എതിരേ വന്നാൻ ദുർവാസാവു;
'മിവളെൻ ദേവിക്കായ്
ശ്രുതിമധുരം സ്തുതിപാടും വിദ്യാ-
ധരി'യെന്നോർത്തു മുനി
പദതളിർ കൂപ്പിപ്പലവുരു നതിചെ-
യ്തളവേ ചൊന്നാള-
പ്പരഭൃതമൊഴിയാൾ പാരം മാനസ-
തോഷം പൂണ്ടേവം:

7 "ഉലകം മുഴുവൻ തോററിപ്പോററി-
യഴിക്കും ദേവൻ തൻ
വിലസിന മാർവിലെഴുന്നരുളും മലർ
മങ്കയ്ക്കണിയായി
പുരികുഴലിങ്കൽ വിളങ്ങിന മഞ്ജുള-
മാല്യമിതങ്ങയ്ക്കായ്
പരിചൊടു ഞാനിത നല്കീടുന്നേൻ,
കൈക്കൊണ്ടീടേണം': 32

പൂണ്ട രീകമെൻ പതത്തിയൈ പ്പുകഴ് ന്തനള് പുകഴ
വണ്ട റാമത്തു മാലൈ കൈ ക്കൊടുത്തനൺ മകിഴ്ന്തു.

6 അന്ന മാലൈയൈ യാഴിയൈ പ്പിണത്തയ നലകം
കന്നി മീടല്ലും കശട്ടറു മുനിയെതിർ കാണാ
എന്നൈ യാളുടൈയ നായകി ക്കിശൈയെടു പ്പവളെൻറു
അന്നൻ താളിണൈ വണങ്കിനി ഒൻറത്തല്ലു മനൈയാൻ

7 ഉലകം യാവൈയും പടൈ ത്താളി ത്തുണ്ടമി ഴൊരുവൻ
ഇലക മാർപക ത്തിരു ന്തുയിർ യാവൈയു മീൻറ
തിലക വാണുതല് ചെന്നിയിറ് ചൂടിയ തെരിയല്
അലകിൻ മാമുനി ചെറുകെന വളിത്തന ളളിയാല്

8 തന്തിരുവടി തിരുമുടിയിൽ ചൂടിയ
മാല്യം നേടാനായ്
എന്തൊരു പുണ്യം ചെയ്തുതാനെ–
ന്നോർത്താ മുനിവരനും
സന്തോഷത്തൊട്ട നർത്തനകലവിക-
ളാടീ, ശീഘ്രത്തിൽ
ബന്ധുരമാം മലർമാല്യം ചൂടീ,
പൂകീ സ്വർല്ലോകം.

9 ചെന്താമരകളൊരായിരമുടലിൽ-
ച്ചന്തമൊടേ ചേർത്തും
ചെങ്കതിരോൻ കിരണങ്ങളണിഞ്ഞും
വിലസിന മെയ്യോടേ
പെയ്യും മഴമുകിലഴകിയ വെള്ളി-
ക്കുന്നിന്മേലേറി
മിന്നും പോലൈരാവതമസ്തക-
മേറീ സുരനാഥൻ.

10 ചൂതായുധതൂണീരം വെല്ലും
ജംഘയിൽ മിന്നീട്ടും
നൂപുരജാലം ഝംഝൽകാരം
മധുരമുതിർത്തിടവേ



8 തെയ്‌വ നായകി ചെന്നിയിർ ചൂടിയ തെരിയല്
ഐയ യാൻപെറ പ്പുരിന്തതെ ത്തവമെന വാടി
വെയ്യ മാമുനി ച്ചെന്നിയിറ് ചൂടിയേ വിനൈ പോയ്
ഉയ്യ മാറിതെ ൻറുവന്തു വ ന്തുമ്പർനാ ടടൈന്താൻ

9 പെയ്യു മാമുകില് വെള്ളിയറ പിറങ്കൻ മീ പ്പിറഴം
ചെയ്യ താമരൈ യായിര മലർന്തുചെ ങ്കതിരിൻ
മൊയ്യ ചോതിയൈ മിലൈച്ചിയ മുറൈമൈ പോൻറാളിരും
മെയ്യി നോടയി രാവത ക്കളിററിൻ മേല് വിളങ്ക

10 അരമ്പൈ മേനകൈ തിലോത്തമൈ യുരുപ്പശി യനങ്കർ
ശരംപെയ് തൂണിയി ററളിരടി നൂപുര നതൈഴപ്പ-

മധുരിമകൊണ്ടു കരിമ്പിൻ നീരിനു
കയ്പു കലർത്തീട്ടും
മധുമൊഴി കൊഞ്ചി''പ്പധനിസ''പാടി-
പ്പലപല താളത്തിൽ
ഉർവ്വശി മേനക രംഭ തിലോത്തമ-
മാരവരാടി മുദാ;
സർവ്വരുമവിടെത്തെരുവുകൾ തിക്കി-
ത്തിങ്ങി നിറഞ്ഞല്ലോ.

11 നീലക്കുന്നിന്നണിയായ് മിന്നും
ന്ലാവിൻ കററകൾ പോൽ
ചേലൊക്കുംപടി വെഞ്ചാമരനിര
തത്തിച്ചാഞ്ചാടി.
പാലൊളി തൂകും പാർവ്വണചന്ദ്രൻ
പൊന്തിയ ചന്തത്തിൽ
മേലേ ചെന്നു നിവന്നു വിളങ്ങീ
വെൺകൊററക്കുടയും.

12 പൊങ്ങും ഭേരീനാദം ശംഖ-
ദ്ധ്വനിയുമിലത്താളം
തങ്ങിയെഴുന്നൊരു മേളമമുക്കീ
മംഗലഗീതത്തെ. 52

ക്കരുമ്പെ യുഞ്ചുവൈ കൈപ്പിത്ത കതലൈയർ വിളരി
നീരമ്പു പാടലോ ടാടിനർ വീതികണെരുങ്ങ.

11 നീല മാല്വരൈ തവഴ്തരു നിറൈനിലാ ക്കറൈ
പോല വേയിരു പുടൈയിനും ചാമരൈ പുരള-
ക്കോല മാമതി കുറൈവറ നിറൈന്തൊളി കുലാവ
മേലി വർന്തെന വെള്ളിയ ന്തനിക്കുടൈ വിളങ്ങ

12 തഴങ്ങ പേരിയും കുറട്ടൊട്ടു പാണ്ടിലും ചങ്കാ
വ്വഴങ്ങ കമ്പലെ മങ്കല കീതത്തൈ മറൈപ്പ

ആഴിയിരമ്പും പോലേ നാന്മറ-
യോത്തിന്നൊലികൾ കിളർ-
ന്നാഴിയെ മൂടീ; യുത്സവമിതുക-
ണ്ടാമുനി മോദിച്ചു.

13 മാമുനിവരനാമാല്യം വാസവ-
നേകീ, നീട്ടിയതാം
മത്തഗജാങ്കുശപുച്ഛം കൊണ്ടതു
വാങ്ങീ വാനേശൻ
ഹസ്തിവരന്നുടെ മസ്തകസീമനി
ചേർക്കെ, സ്സാലസമം
ഹസ്തം കൊണ്ടതെടുത്തു ചവിട്ടി-
ത്തേച്ചൂ ദന്തീന്ദ്രൻ.

14 ആയതു കണ്ടാമുനിയുടെ മിഴിവഴി
ചിതറും തീപ്പൊരിയാ-
ലണ്ഡകടാഹം വെണ്ണീറാമെ-
ന്നോർത്താ വിണ്ണവരോ
ടണ്ടലൊടേ പോയ് മാറീ, തേജോ-
ദ്വയവും മങ്ങിപ്പോയ്,
വിണ്ടലമാകെയിരുണ്ടു, സംഭ്രമ-
മാണ്ടൂ ലോകങ്ങൾ. 62

മുഴങ്കു നാന്മറൈ മുരിനീർ മുഴക്കെന വുലകൈ
വിഴുങ്കു മാവരും വിഴാവണി കണ്ടുളം വിയന്താൻ

13 തമൈനയൊ വാതവൻ മകിഴ്ച്ചിയാല് വാശവ ൻറൻകൈക്
വമൈനെയ്യു മാലൈയൈ നീട്ടലും തോട്ടിയാല് വാങ്കി-
ത്തുമൈനെവ ലത്തയി രാവത ത്തെരുത്തിമൈട തൊട്ടത്താന്.
പമൈനച്ചെയ് കൈയിനാർ പറിത്തടി പ്പട്ടത്താത പ്പകട്ട.

14 കണ്ട മാമുനി വിഴിവഴി യൊഴുകുവെങ് കനലാല്
അണ്ട കൂടമും ചാമ്പരാ യൊഴിയുമെ ൻറഴിയാ
വിണ്ടു നീങ്കിനർ വിണ്ണവ രിരുചുടർ മീണ്ട
എണ്ടി ചാരുകു മിരുണ്ടന ചുഴൻറവെ വ്വുലകം.

15 ഉച്ഛ്വാസത്തിൽ ധൂമം ചിതറീ,
മുപ്പുരവൈരികണ-
ക്കുജ്ജ്വലഹാസം ചിന്തീ, ഭ്രുകുടികൾ
പൊന്തീ ഫാലത്തിൽ,
അഗ്നിജ്വാലകൾ ചിന്നും മിഴിയോ-
ടശനി നടുങ്ങുമ്മാ-
റത്രയ്ക്കേറെക്കോപത്തോടെ
ചൊല്ലീ മുനിയേവം:-
"ശതമഖ! ശൃണു മമ വാക്യം, ഞാനിതു
നേടീയുത്തമമാം
വ്രതനിയമാദികളാലൊരു വിദ്യാ-
ധരിയിൽ നിന്നിന്നാൾ.

16 പഞ്ചമഹാഭൂതങ്ങൾക്കധിപൻ
ഭൂമീവല്ലഭനാം
കഞ്ജദളായതനേത്രൻ വേദാ-
ധാരൻ വനമാലീ
അത്തിരുവടിയുടെ തിരുമാറിങ്കൽ
വിളങ്ങും ശ്രീദേവി-
ക്കുത്തമമാമവതംസം പാത്താ-
ലിത്തിരുമാല്യം കേൾ.

17 ഇന്നിതു തന്നേൻ നിന്നുടെയുത്സവ-
ഘോഷവിശേഷം ക-
ണ്ടുന്നതതോഷത്തോടേ നീയതു
നിന്ദന ചെയ്തല്ലോ. 74

15 പൂമൈകെയ ഴന്തന വുയിർതൊറു മെയില്പൊടി ത്തവനിൻ
നമൈകെയ ഴന്തന നിവന്തന പുരുവ നന്നുതലിർ
ചിമൈകെയെ ഴഞ്ചുടർ വിഴിയിന നശനിയും തിമൈകെപ്പ
മിമൈകെയെ ഴന്തിട്ട ശതമക കേളെന വെകുണ്ടാൻ

16 പൂത നായകൻ പുവിമക ണായകൻ പൊരുവില്
വേത നായകൻ മാർപക ത്തിനിതു വീററിരുക്കും
ആതി നായകി വിരുപ്പുറു തെരിയല്കൊ ണ്ടമൈന്ത
മാത രാൾവയിൻ പെററനൻ മുയൻറമാ തവത്താല്

17 ഇൻറു നീൻപെരും ചെല്വിക ണുവമൈയി നീന്ത
മൻറ ലന്താരെട യികഴ്ന്തനെ നിന്തുമാ നീയിയും

തവ നവനിധികളുമൊന്നില്ലാതെ
വിളങ്ങും സമ്പത്തും
ജലധിയിലാണ്ടീടട്ടേ, യപഗത-
മഹിമാവായ് പോ നീ''

18 സുരനാരികളും കല്പകവൃക്ഷം
നവനിധി പീയൂഷം
സുരഭിയുമെന്നല്ലൈരാവതതുര-
ഗാദിയുമെന്നേവം
ഒരു പൊരുളെന്നിയശേഷവുമാഴിയി-
ലോടിയൊളിച്ചല്ലോ
പെരുമയെഴുന്നൊരു കണ്ണൻ തന്നുടെ
വൈരികളെന്നതുപോൽ.

19, 20 ദുർവ്വാസാവിൻ ശാപം മൂലം
സ്വർല്ലോകാദികളാ
ദുർവ്വാരം ദാരിദ്ര്യം ബാധി-
ച്ചവശമുഴന്നപ്പോൾ
നാന്മുഖനും പരമേശനുമൊത്താ-
വാനവരെല്ലാരും

83

ഞൻറ ലാതപല് വളങ്കള്ള മുവരിപ്പു ക്കൊളിപ്പ-
ക്കൻറി നീളുയ രുറുകെന വുരൈത്തനൻ കൊടിയോൻ

18 അരമ ടമൈന്തയർ കറ്പക നവനിധി യമിത-
ച്ചുരപി വാംപരി മതമലൈ മുതലിയ തൊടക്കറു
ഒരുപെ രുംപൊരു ളിൻറിയേ യുള്ളന വെല്ലാം
വെരുവി യോടിപ്പു ക്കൊളിത്തന വിരിതിരൈ ക്കടലിൻ

19 വച്ച രാമുനി വെകുളിയാല് വിണ്ണുക മുതലാം
വൈയ മീയാമൈയും വറുമൈ നോയ് നലിതര വാനോർ
മൈയല് പാകനും ചതുമുക ക്കടവുളും കൂടി-
ച്ചെയ്യ താമരൈ ത്തിരുമറു മാർപനൈ ച്ചേർന്താർ

20 വെഞ്ചൊൻ മാമുനി വെകുളിയാല് വിളൈന്തമൈ വിളമ്പി-
ക്കഞ്ച നാൺമലർ ക്കിഴവനും കടവുളർ പിറരും

നാരായണനോടിക്കഥയെല്ലാം
വിരവോടറിയിച്ചാർ.
"ബ്രഹ്മാദികളേ വെടിയിൻ ഭീരുത"-
യെന്നാൻ ഭഗവാനും
സമ്മോദത്തൊട്ട സാന്ത്വനമോതി-
ച്ചൊന്നാനീവണ്ണം:

21 "മന്ദരശൈലം മത്തായ്, വാസുകി
കയറായ്, കടത്തുണായ്
ചന്ദ്രനെ വെച്ചും ദേവാസുരനിര
നിന്നിട്ടിരുപക്കം
കടയിൻ പാല്ക്കടലമൃതംമെട്ടക്കാ-
നോഷധി മേലേ ചേ,-
ത്തവിടേയ്ക്കെത്താം ഞാനും വെക്കം,
നിങ്ങൾ പൊയ്ക്കൊള്ളിൻ" 30

## പാലാഴിമഥനം

(വൃത്തഭേദം)

22 ഹരിയുടയ തിരുമൊഴികളിങ്ങനെ കേട്ട പോ-
താദിതേയന്മാരതിതുഷ്ടരായിതു.

തഞ്ച മില്ലൈനിൻ ചരണമേ ശരണെന ച്ചലിയാതു
അഞ്ച ലഞ്ചലെ ൻറുരൈത്തന നലകെലാ മളന്തോൻ

21 മത്തു മന്തരം വാശുകി കടൈകയി റടൈതുണ്
മെത്ത ചന്തിരൻ ശുരാശുരർ വേറു വേറുള്ള
കൊത്തി രണ്ടുപാല് വലിത്തവ രോടതി കൊട്ടുത്ത-
ക്കത്ത വാരിതി മറുകറ വമിഴ്തെഴ ക്കടൈമിൻ

22 യാമ്മ മപ്പയിൻ വരുതുനീർ കതുമെന വെരുന്തു
പോമി നെൻറരുൾ പുരിതലു മിറൈഞ്ചിനർ പുകഴ്ന്താർ
നാമ മിൻറന കുനിത്തനർ നല്ലര വൊഴിന്തു
ആമ നമ്പരും കളിതുള കുറുതലാ ലമരർ

23 'അഴലൊഴിയുമിനിയതിനു സന്ദേഹ'മില്ലേവ-
മത്യന്തമാസ്ഥ തിമിർത്തുപോയാരവർ
കനകഗിരിനികടമവർ ചെന്നുകടയൊട്ടും
കൈയ്യിലാക്കിക്കൊണ്ടു പോന്നു മത്താക്കുവാൻ.
ഉരഗപരിവൃഢനെയൊരു പാശമായ് ബന്ധിച്ചു
തുണായി നാട്ടിനാർ വെണ്മതിബിംബവും.
അലകടലിനുപരിയവരൗഷധവല്ലിക-
ളാകെപ്പരത്തിക്കടഞ്ഞു തുടങ്ങിനാർ.
അലയിളകി, യവനിനില പതറി, യതലാന്തത്തി-
ലാദിശേഷനുടൽ ഞെങ്ങിഞെരിഞ്ഞുപോയ്.

24 അറനെറികൾ വെടിയുമവരുള്ളത്തിൽ മേവാത്തൊ-
രത്യന്തകാരുണ്യശാലി നാരായണൻ
പടിമയൊടു കമഠവടിവാണ്ടുടൻ മന്ദരം
പാണികളായിരം കൊണ്ടങ്ങുയർത്തിനാൻ;
അനഘയമിമുഖഗളിതശാപത്തിനാൽ നഷ്ട-
മായുള്ള സമ്പത്തു വീണ്ടുകൊണ്ടീടിനാൻ.

25, 26 അസുരഗണമദിതിസുരനിരയൊടുരുമാത്സര്യ-
മാണ്ടപോതെൻ പുരാൻ മോഹിനിയായുടൻ
മധുരതരമമൃതമഥ ദേവകൾക്കായുടൻ
മാധവൻ മാനിച്ചു നൽകി, യനന്തരം 112

23 മലൈപി ടുങ്കിനർ വാശുകി പിണിത്തനർ മതിയൈ
നിലൈപെ റുമ്പടി നട്ടന രോടതി തിരൈത്താർ
അലൈപെ റുമ്പടി പയോതതി കടൈന്തന രവനി
നിലൈ തളർന്തിട വനന്തനും കീഴുറ നെളിഞ്ഞാൻ.

24 തിറല്കൊ ളാമൈയായ് മുതുകിനിൽ മന്തര ന്തിരിയ
വിറല്കൊ ളായിരം തടക്കൈകൾ പരപ്പിമീ വലിപ്പ
മറനി ലാമുനി വെകുളിയിൻ മടിന്തന വരവേ
അറനി ലാർമന ത്തടൈയലാ നെടുന്തകൈ യമൈത്താൻ.

25 ഇറന്തു നീങ്കിന യാവൈയു മെമ്പിരാ നരുളാർ
പിറന്ത വവ്വയിൻ ചുരാചുരർ തങ്കളിർ പിണങ്ക-
ച്ചിറന്ത മോഹിനി മടന്തൈയാ ലവുണർതം ചെയ്കൈ
യുറ്റു മാണ്ടന രാരമിർ തമരർകൾ ഉയ്ത്താർ.

കഠിനതരഭയജനകകാളക്കൂടത്തെയും
കല്യദമിന്ദുകലയെയും സാദരം
പ്രമഥപതി വൃഷഭവരവാഹനനായുള്ള
പാർവ്വതീകാന്തനു നൽകി നാരായണൻ.
അമരപരിവൃഢനു വരമന്ദാരദാരുവു-
മത്ഭുതമായുള്ള മററു വസ്തുക്കളും
അധികതരകുതുകമൊട്ട നൽകി കുബേരനു-
മത്യനർഘങ്ങളാം ശേവധിസഞ്ചയം.
കമലയൊട്ട വിമലതരകൌസ്തുഭരത്നവും
കല്യാണധാമൻ ധരിച്ചു മാറിൽ സ്വയം.

27 തദനു ദിതിയരിയ തുയരകമലരിലാണ്ടുടൻ
തൽപതി കാശ്യപൻ തൻ കാൽ വണങ്ങിനാൾ.
"അയി! കണവ, മമ തനയരമരവരകാപട്യ-
മേററു മൃതിപ്പെട്ടു പോയാരവരെയും
വിരവിലിനി വീണ്ടുകൊണ്ടീട്ടവാൻ പോന്നൊരു
വീരതനയനെത്തന്നരുളേണമേ."

28 ദയിതയുടെ വചനമിതി നിശമനദശാന്തരേ
ദാന്തനാം കാശ്യപൻ ചൊന്നാനിതുവിധം:
"സുമുഖി തവ വാഞ്ഛിതം പൂരിതമായിടും
സൂക്തം മദീയമനുസരിച്ചീട്ട നീ. 132

26 വെരുവു മാലമും പിറൈയും വെ ള്ളിടൈയവർ കീന്തു
തരുവും വേറുള തകൈമൈയും ശതമകർ കരുവി
മരുവു തൊല് പെരു വനങ്കളും വേരുറ വ്വഴങ്കി-
ത്തിരുവു മാരമു മണിന്തനൻ ശീതര മൂർത്തി.

27 അന്ത വേലൈയി ററിതിപ്പെരും തുയരുഴ ന്തഴിവാൾ
വന്തു കാശിപൻ മലരടി വണങ്കയെൻ മൈന്തർ
ഇന്തി രാതിയർ പുണർപ്പിനാ ലിറന്തന രെനക്കോർ
മൈന്ത നീയരു ളവർതമൈ മടിത്തല്ല ക്കെൻറാൾ

28 എൻറു കൂറല്ല മകവുന ക്കളിത്തന മിനി നീ
ചെൻറു പാരിടെ പ്പരുവമോ രായിരം തീര

ഭുവനതലമാശു നി പുകിയൊരായിരം
പൂർണ്ണസംവത്സരം ചെയ്ക മഹാതപം.
അതിനുടയൊരറുതിയതിലയി തവ ജനിച്ചീട്ടു-
മത്ഭുതാകാരനാം പുത്രനത്യുത്തമൻ''
നിജദയിതവചനമതു കേട്ട ദിതിയിങ്ങു
നീണ്ട തപോവ്രതമാചരിച്ചീടിനാൾ.

29 സുരവരനുമൊരുദിവസമവളുടയ സന്നിധി
ചെന്നാനടിമയായ് വാണുകൊണ്ടീടുവാൻ.
വ്രതനിയമകൃതഹൃദയവിവശതരയായന്നു
വിശ്രമിച്ചീടിനാൾ മദ്ധ്യാഹ്നവേളയിൽ
ധനദദിശി തലയുമഥ ദക്ഷിണദിക്കിലായ്
പാദവും വെച്ചു സുഖനിദ്ര ചെയ്കവേ
സുരവരനധികതരകൌതുകമാണ്ടുടൻ
സൂക്ഷ്മമാം ഗർഭപിണ്ഡത്തെ നുറുക്കിനാൻ.
ഉദരഗതകലലമുടനേഴ ഖണ്ഡങ്ങളാ-
യുണ്ടായിതേഴ മരുത്തുകളപ്പൊഴേ
ദിതിയുമുടനധികതരരോദനം ചെയ്കയാൽ
ദിവ്യമരുത്തുകളായ് ഖ്യാതരായവർ.

(വൃത്തഭേദം)

30 അങ്ങനെയാസുരി വൻതപം ചെയ്തുള്ള
മംഗലദേശമാണിസ്ഥല, മപ്പുറം
കാണാം ശരവണപ്പൊയ്ക, യങ്ങാണപോ-
ലേണാങ്കചൂഡനു പുത്രനായ് ഷണ്മുഖൻ 154

നിൻറു മാതവം പുരിതിയേ നിരൈണവുഴ റുതിയെൻറു
അൻറു കൂറിട പ്പുരിന്തന ഇരുന്തവ മരൈനെയാൻ

29 കേട്ട വാശവ നന്നവട് കടിമൈയിർ കിരൈടുത്തു
വാട്ട മാതവ് ത്തുണർന്തവൾ വയിററു റു മകവൈവെ
വീട്ടി യേയെഴു കൂറുചെയ് തിട്ടതല്ലും വിമ്മി
നാട്ട നീർതര മരുത്തന നാമമു നവിൻറാൻ

30 ആയ തിവ്വീട മവ്വിട മവീർമതി യണിന്ത
തൂയ വൻറന് കുമരമവയി റെറാൻറിയ തൊരല്ലെ

ഗംഗയ്ക്കുമാ വായുദേവനുമുള്ളൊരു
ഗർവ്വം കെട്ടക്കും ബലവീര്യയുക്തനായ്
പാർവ്വതീപുത്രനായ് വന്നു പിറന്നതു;
സർവ്വാദൃതൻ വളർന്നുള്ളോരിടമതാം.

31 കാറൊളിവർണ്ണന്റെ കൌസ്തുഭരത്നസം-
ശോഭിതമാം തിരുനാഭിയിൽ നിന്നെഴും
നാന്മുഖാലങ്കൃതം മൂലപങ്കേരുഹ-
മുന്മുഖം പൊങ്ങി വിടർന്ന ചന്തത്തോടെ,
കാലന്റെ മേനിപോൽ കാളിമ പൂണ്ടുള്ള
കൂരിരുൾ നീക്കിയുലകു പാലിക്കുവാൻ
നീലക്കടലിങ്കൽ നിന്നു നിറകതി-
രേല്പം വിവസ്വാനുയന്നു വിളങ്ങിനാൻ.

## ഗംഗോൽപത്തി

32, 33 അങ്ങുനിന്നാമുനി രാജന്യപുത്രരൊ-
ത്തന്നു പുറപ്പെട്ടു യാത്ര തുടരവേ
ചെങ്കണ്ണുടയവൻ തൻ ചടക്കാട്ടിലെ-
ത്തേൻ കുളിർക്കൊന്നമലർമാല നീളവേ
തങ്ങുന്ന കാരണം 'പൊന്നി'യോടൊത്തൊരു
ഗംഗാനദി കണ്ടു കൌതുകം പൂണ്ടുടൻ
മാമുനിയോടു ചോദിച്ചു രഘുവരൻ:-
"മാഹാത്മ്യമെന്തീ മഹാനദിയ്ക്കോതണേ" 174

വായു വുംപുനർ കങ്കൈയും ചൊർക്കലാ വലത്ത
ചേയ്‌വ ളർന്തരുൾ ശരവണ മെൻപതും തെരിത്താൻ

31 കാലൻ മേനിയിർ കരുകിരുൾ കടിന്തുല കളിപ്പാൻ
നീല വാർ കലി ത്തേരൊട്ടു നിറൈകതിർ ക്കടവുൾ
മാലിൻ മാമണി യുന്തിയി നയനൊട്ടു വന്ത
മൂല താമരൈ മുഴുമലർ മുളൈത്തന മുളൈത്താൻ

32 അങ്കു നിൻറെഴു ന്തയൻമുതൻ മൂവരു മനൈയാർ
ചെങ്ക ണേററവൻ ചെറിചടൈ പ്പുഴവത്തി
പൊങ്കു കൊൻറൈയീർ ത്തൊഴുകലാറ് പൊന്നിയെ പ്പൊരുവും
കങ്ക യെന്നുമ ക്കന്നി പൊരു തിരു നദികണ്ടാർ.

ചൊല്ലിനാൻ ഗാഥിസുതൻ: "നീ പിറന്നുള്ള
ചൊല്ലെഴും വംശത്തിലുണ്ടായി പണ്ടെടോ
കോസലവാസി സഗരാഖ്യനാം നൃപൻ
ഭൂതലാഖണ്ഡലൻ ഭൂരിഭുജബലൻ.

34 അജ്ജയശീലനാം മന്നനുണ്ടായ് രണ്ടു
പത്നിമാർ; മൂത്തവൾ വൈദർഭിതന്നുടെ
ഗർഭത്തിൽനിന്നുളവായീ സമഞ്ജസൻ;
തൽപുത്രനായിപ്പിറന്നവനംശുമാൻ.
പത്രീന്ദ്രസോദരിയായ സുമതിയാം
ധാത്രീന്ദ്രധർമ്മദാരങ്ങൾ രണ്ടാമവൾ.
സത്വബലന്മാരറുപതിനായിരം
പുത്രരവൾക്കു പിറന്നു ധർമ്മിഷ്ഠരായ്,

35 ആണ്ട ബലം തികഞ്ഞോരു സഗരനും
കണ്ടാൻ തനയപ്രഭാവങ്ങളാകയാൽ
കൊണ്ടാൻ വ്രതമശ്വമേധാർത്ഥമായതു
കണ്ടു വാനോരും കുപിതരായ് തൽക്ഷണം
വണ്ടിണ്ടതെണ്ടിട്ടും പൂമാല പൂണ്ടൊരാ-
ഖണ്ഡലൻതന്നെയറിയിച്ചിതക്കഥ.
അണ്ടർകോനാമഖാശ്വത്തെക്കപിലാഖ്യ-
കൊണ്ട മുനിതൻ പിറകിലൊളിപ്പിച്ചു. 134

33 ഇന്ത മാനതി ക്കുററുള്ള തകൈമൈയ യാവും
എന്തൈ ക്കുറുകെ ൻറിരാകവൻ വിനവുറ വെനൈയാൾ
മൈന്ത നിൻറിരു മരപ്പുളാ നയോത്തിമാ നകർവാഴ്
വിന്തൈ ചേർപ്പുയൻ ചകരനി മ്മേതിനി പുരന്തോൻ.

34 വിറല്കൊള് വേന്തന ക്കരിയവ രിരുവരില് വിതർപ്പൈ
പൊറൈയി നല്കിയ വശമഞ്ചറ് കംശുമാൻ
പറവൈ വേന്തന ക്കിളൈയമെൻ ശുമതി മുറ് പയന്ത
അറനിൻ മൈന്തർ കളറുപതി നായിരർ വലത്താർ

35 തിണ്ടി ററ്പുനൈ ശകരനും തനയർ ശേവകങ്കള്
കണ്ടു മുററിയ വയമകം പുരിതലം കനൻറു
വണ്ടു തുററതാർ വാശവറ് കരൈത്തനർ വാനോർ
ഒണ്ടി ററ്പരി കപിലന തിടൈയിനി നൊളിത്താൻ,

36 കാവലായ്പ്പിൻചെന്നൊരംശുമാൻവാജിയെ
ക്കാണാതവശനായ്ത്തേടിനാനെങ്ങുമേ
ഭുവിലൊരേടവും കണ്ടീല;ദേവാധി-
ദേവനച്ചെയ്തതു തെല്ലുമറിഞ്ഞീല,
വേവലാതിപ്പെട്ടു ചൊന്നാനശാന്തനായ്
മേവും പിതാമഹനോടു സമസ്തവും.

37 കേട്ടാനരചൻ കഥ, മനസ്സാകവേ
വാട്ടംകലന്നു സഗരരോടോതിനാൻ.
രുഷ്ടരവർ ബദ്ധവാഗ്നിയായ്; ഭൂതല-
മൊട്ടുക്ക തേടിനടന്നാർ കുതിരയെ.
വെട്ടിക്കുഴിച്ചു പൃഥിവിയെപ്പാതാള-
മൊട്ടുകാണുംവരെയാനൃപനന്ദനർ.

38 യോജന നൂറു വിസ്താരമാ,യത്രയും
യോജന താഴ്ത്തി വടക്കുകിഴക്കിടം
ഭൂതലം വെട്ടിക്കുഴിച്ചുചെന്നെത്തിനാർ
പാതാളലോകം, കപിലാശ്രമം കണ്ടു,
വാജിയേയും കണ്ടു കോപിച്ചു ഗർവ്വോടു
യോജിച്ചു ഭർത്സിച്ചു താപസമുഖ്യനെ. 212

36 വാവു വാശിപിൻ ചെൻറന നംശുമാൻ മറുകി-
ല്പുവി ലോരിട മിൻറിയേ നാടിനന പുകുന്തു
തേവർ കോമകൻ കരന്തതൈ യറികിലൻറിക്കൈത്തു
മേവു താതൈത നൻറാമൈതപാ ലുരൈത്തൻ മീണ്ടു

37 കേട്ട വേന്തന മതലൈയർ ക്കമൊഴി കിളത്തി
വാട്ടമീക്കൊള ച്ചകരർകൾ വടവൈയിൻ മറുകി
നാട്ടം വെങ്കനല് പൊഴിതര താനിലന്തടവി-
ത്തോട്ടുറുങ്കിനർ പുവിയിനൈ പ്പാതലം തോൻറ

38 നൂറി യോചനൈ യകലമു മാഴമു നടങ്ക-
ക്കുറു പെയ്തന രെൻപരാല് വടകുണ തിശൈയിൻ
ഏറുമാതവ ക്കപിലൻപി നിവുളിക ണ്ടെരിയിർ
ച്ചീറി വൈതനർ ചെരുക്കിനർ നെരുക്കിനർ ചെറുത്താർ

39 ആളുന്ന കോപംകലന്ന കപിലനു-
മാളിട്ടും തീപ്പൊരിവർഷിച്ച കൺകളിൽ
ചീളെന്നു രുദ്രഫാലാക്ഷിയിൽ മുപ്പുര-
മാളുന്നവരെക്കണക്കവർ ചാമ്പലായ്
ആളുകളോടിസ്സഗരനോടക്കഥ-
യാകെയറിയിച്ചനേരമാമന്നരം

40 ആകുലചിത്തനായ് കർത്തവ്യമൂഢനാ-
യംശുമാനാം തന്റെ പൗത്രനോടോതിനാൻ
“ആഹന്ത! മത്സുതർ പോയെങ്കിലും യാഗ-
മാരബ്ധമായതപൂർണ്ണമാക്കീടണോ?”
അപ്പോളതുകേട്ടോരംശുമാൻ പാതാള-
മുൾപ്പുക്കു ചെന്നു കപിലാശ്രമം, തദാ

41 കണ്ടിതു തൻപിതാക്കന്മാരുടലുക-
ളിണ്ടലോടങ്ങൊരു ചാമ്പലിൻകുന്നുപോൽ
വിണ്ട മനസ്സോടും മാമുനിതൻ പാദ-
പുണ്ഡരീകങ്ങളിൽ വീണു നമിക്കവേ
“കൊണ്ടുപോയ്ക്കൊള്ളൂ കുതിരയെ”യെന്നുര-
ച്ചുണ്ടായതാം കഥ ചൊന്നാൻ കപിലനും. 230

39 മൂളും വെഞ്ചിന ത്തരുന്തവൻ മുനി ത്തെരി വിഴിപ്പ-
പ്പൂളൈ ചൂടി ത്തങ്കൈയിനി ലെയില്പൊടി ത്തനപോല്
ആള്ള മൈന്തരാ റയ്യുതരും ചാമ്പരാ യവിന്താർ
വേള്വി കണ്ടനല് വേന്തന ക്കുരൈത്തനർ വേയ്കൾ

40 ഉരൈത്തു വെന്തുയർ ക്കീറുകാൺകില നുണർവൊഴിയാ
അരൈത്തു മൈന്തൻറൻ മൈന്തനൈ യവർകഴിന്തനരേല്
ഇരൈത്ത വേള്വിയിൻ റിഴപ്പതോ വെനവവ നെഴുന്തു
തരൈത്ത മാതവ ക്കപിലൻവാഴ് പാതലം ചാർന്താൻ.

41 വിണ്ടു നീങ്കിന രുടലുക പിറങ്കല്വെണ്ണീറു
കണ്ടു തുണ്ണെന്ന മനത്തിനൻ കപിലമാ മുനിതൻ
പുണ്ഡ രീകന റാടൊഴു തെഴുന്തനൻ പുകല-
ക്കൊണ്ടു പോകനി ന്നിവ്വുളിയെ ൻറുററതും കറിത്താൻ

42 താപസപാദങ്ങൾ വന്ദിച്ചു മാനസ-
താപമകന്നംശുമാൻ മഖാശ്വത്തിനെ
താനേ നയിച്ചുടൻ തൻപുരിപുക്കുതൻ
താതൻെറ താതനു നൽകീ ശുചിവ്രതൻ.
പിന്നെസ്സഗരൻ മുഴമിച്ചു തന്മഖം
മന്നിടമംശുമാനേകി പൂകീ ദിവം.

43 സാഗരർതോണ്ടി വളത്തു കാരണം
സാഗരമെന്ന പേരുണ്ടായ്ക്കടലിനും.
ആഗസ്സകററിയവനീതലം കാത്തു
സാഗരനന്ദനനംശുമാനേറെ നാൾ.
രാഘവ! തൽക്കുലത്തിങ്കലൊരു നൃപൻ
ജാതനായ്പ്പിന്നെബ് ഭഗീരഥനാമവാൻ.

44 ഏകാധിപത്യം കലന്നു ഭഗീരഥൻ
ലോകാധിപത്യം വഹറിക്കെയൊരുദിനം
ശോകാത്മകമാം പുരാവൃത്തവൃത്താന്ത-
മാകവേ കേൾക്കുവാൻ കൗതുകാകൊൾകയാൽ
ഏകാന്തഭക്ത്യാ കുലഗുരുപാദങ്ങ-
ളാകുലഹീനം നമിച്ചു സാഷ്ടാംഗമായ്
സാഗരമന്നവരാം കുലപൂർവ്വർത-
ന്നാഗസ്സുപോക്കാനുപായമാരാഞ്ഞയായ്. 250

42 പഴുതി ലാതവ നരൈത്തചൊററ് കേട്ടലും പരിവാല്
തൊഴുതു വാമ്പരി കൊണർന്തവി ഹൂരർകളു ക്കീയാ
മുഴുതും വേള്വിയൈ മുററുവി ത്തരശന് മുടിന്താൻ
എഴുതു കിർത്തിയായ് മൈന്തന ക്കരശിയ ലീന്തു

43 ശകരർ തൊട്ടലാററ് ശാകര മെനപ്പെയർ തഴപ്പ
മകര വാരിതി ചിറന്തതു മകിതല മുഴുതും
നികരിൻ മൈന്തനേ പുരന്തന നിവനൊട്ട മരപിർ
പകീര തന്നെനും പാർത്തിപൻ വന്തനൻ പരിവാല്

44 ഉലകം യാവൈയും പൊതുവറ ത്തികിരിയൈ യുരുട്ടി
ഇലക മന്നവ നിരുന്തുഴി യിറന്തന വിനവ
അലകി ലൊന്മൃനി യിറന്തന വുരൈത്തിട വരചൻ
തിലക മണ്ണുറ വണങ്കിനി ൻെറാരുമൊഴി ചെപ്പും

45 "കോപാകുലനാം കപിലൻെറ ശാപമേ-
ററാപദമാണ്ടോരെൻ പൂവ്വരെയാകവേ
ഘോരനിരയത്തിൽനിന്നു രക്ഷിക്കുവാൻ
ചേരുന്ന കമ്മമടിയനോടോതണേ!"

46 ചൊന്നാൻ വസിഷ്ഠനും: "മന്നവന്മാക്കുററ
മന്നവ! നിൻകുലപൂവ്വക്കു സദ്ഗതി
വന്നീട്ടവാനായ് തപസ്സനുഷ്ഠിക്കണ-
മിന്ദീവരാലയൻതന്നെ നീ രാപ്പകൽ."

47 രാജ്യഭാരത്തെസ്സമന്ത്രരിലപ്പിച്ചു
പ്രാജ്യതപസ്സനുഷ്ഠിക്കാൻ ഭഗീരഥൻ
യോഗ്യമായീട്ടം ഹിമാലയം പൂകിനാൻ;
സജ്ജനായിപ്പതിനായിരമാണ്ടുകൾ
ഉജ്ജ്വലമാം തപശ്ചര്യ പൂണ്ടീടവേ
സജ്വരം പ്രത്യക്ഷനായ് ബ്രഹ്മദേവനും

48 ചൊല്ലിനാനേവം: "പരിതുഷ്ടനായ് തവ
ചൊല്ലെഴും നിഷ്ഠയാൽ; നിൻകുലപൂവ്വികർ
എല്ലാവരും മുനികോപാഗ്നിയിൽ വെന്ത-
തല്ലോ; നിനക്കിലവക്കു മോക്ഷാത്ഥമായ് 268

45 കൊടിയ മാമുനി വെകുളിയിൻ മടിന്തവെ ങരവർ
മുടിയ നീണിര യത്തിനി ലഴുന്തിട്ട മുറൈമൈ
കടിയു മാറെന ക്കരുന്തവ മമൈകറു കരുമം
അടികള് മാററുക വേൻറല്ല മന്തണ നമൈവാൻ

46 വൈയ മാളുടൈ മന്നവർ മടിന്തോർ
ഉയ്യ നീടവ മൊഴിവറു പകലെലാ മൊരുങ്കേ
ചെയ്യ നാൺമലർ ക്കിഴവനൈ നോക്കിനീ ചെയ്യി
മനെയ ലെൻറിനി തുരൈത്തന നമൈവ മറു മുനിവൻ.

47 ഞാലം യാവൈയും ചുമന്തിര ൻറൻവയീ നല്കി-
ക്കോല്യ മാതവ ത്തിമകിരി മരുങ്കി നിർകുറുകി-
ക്കാല മോർപതി നായിര മരുന്തവം കഴിപ്പ
മൂല താമരൈ മുഴുമുതറ് കിഴവൻ മുന്തിനനേ.

48 നിൻപെരുന്തവ മക്ഴ്ന്തന നിനതു നീള് കരവർ
മുൻപി റന്തന രരുന്തവൻ മുനിവിനാ ലലിനാൻ

സ്വർല്ലോകഗംഗയൊഴുക്കിയവരുടെ-
യെല്ലുകളാകവേ സംശുദ്ധമാക്കണം.

49 ആകാശഗംഗയവനീതലത്തിങ്ക-
ലകുമ്പൊഴുതവൾക്കുള്ള വേഗത്തിനെ
ആക്കു താങ്ങീടാം പുരിചടിയുള്ളൊരാ-
മുക്കണ്ണദേവനല്ലാതെ? ഭവാൻ ദ്രുതം
അക്കലാചൂഡനെസ്സേവിച്ചുകൊള്ളുക''
ചിക്കെന്നു പോയി മറഞ്ഞിതു നാന്മുഖൻ.

50 മങ്കപകുതിയുടയോനെ നോക്കിയ-
പ്പങ്കമറേറാൻ പതിനായിരമാണ്ടുകൾ
മങ്ങാതെനിന്നു തപംചെയ്തു; നെററിയിൽ
ചെങ്കനൽക്കണ്ണുള്ള ദേവനും വന്നിതു.
''നിൻകരൾക്കുള്ളിലുള്ളാശ സാധിച്ചിട്ടും''
ശങ്കരനേവം മറഞ്ഞാൻ; മഹീന്ദ്രനോ
ഗംഗയെ പ്രത്യക്ഷമാക്കുവാനാണ്ടുക-
ളങ്ങായിരം പോക്കിയുഗ്രതപസ്വിയായ്.

51 ആ വരവാഹിനിഗംഗയാ സുന്ദരി-
യാം വരവർണ്ണിനിയായ് വന്നു ചൊല്ലിനാൾ
''നീ വരമാം തപസ്സേവമനുഷ്ഠിച്ചു
കേവലമെന്തുണ്ടിതിനാലൊരു ഫലം! 288

മൻപെരുംപൂവി യതനില്‌വാനതി കടിതണുകി
എൻപു തോയുമേ ലിരുങ്കതി പെറുവരെൻറി ശൈത്താൻ

49 മാക നന്നതി പൂവിയിടൈ വരുകിൻമ റവടൻ
വേക മാററുതല് കണ്ണുതറ് കൻറിവേ റരിതാല്
തോകൈ പാകനൈ നോക്കിനീ യരുംതവം തൊടങ്കെൻറു
എകി നാനല കനൈത്തുമൈ വൃയിർകള മീന്താൻ

50 മങ്കൈ പാകനൈ നോക്കിമുൻമൊഴിന്തന വരുടം
താങ്കു മാതവം പുരിതലും തഴനി ക്കടവുൾ
അങ്കു വന്തുനിൻ കരുത്തിനൈ മുടിത്തുമെ ൻറകൻറാൻ
കങ്കൈ യെത്തൊഴ ക്കാലമൈ യായിരം കഴിത്താൻ

51 ഒരുമ ടക്കൊടി യാകിവ ന്തുനൂമാ തവമെൻ
പൊരുപു നറ്കൊടി വരിനവർ വേകമാർ പൊറുപ്പാർ

ഏവൻ പൊറുക്കുമലകളിളക്കിയ-
ദ്ദേവഗംഗാനദി ഭൂതലം പൂകുകിൽ
ദേവൻ ഹരൻ ചൊന്നതോർത്താൽ വിനോദമേ;
സേവിക്ക വീണ്ടുമദ്ദേവനെ നീയിനി.''
ഏവമുരച്ചു മറഞ്ഞിതു ഗംഗയു-
മാവിലചിത്തനായ്ത്തീർന്നു ഭഗീരഥൻ.

52, 53 കൊന്നയും കൂവളമൂമത്തപുഷ്പവും
പിന്നെക്കരന്തയും കൊണ്ടണിപൂണ്ടതായ്
പൊന്നിൻജടകളിണങ്ങി വിളങ്ങിയും
മിന്നിട്ടമഗ്നിപ്രഭപൂണ്ട ദേവനെ
മന്നവൻ രണ്ടായിരത്തഞ്ചു നൂററാണ്ടു
പിന്നെയും നിന്നുതപസ്സുചെയ്തീടിനാൻ.
സുന്ദരൻ കൈലാസശൈലാലയൻ ശിവൻ
വന്നുനിന്നാൻ മുന്നി,ലേവമുരസ്സുയായ്;
''ഇന്നിനിയെന്തെടോ നിന്നഭിവാഞ്ഛിതം?''
ചൊന്നാൻ നൃപൻ ഗംഗ ചൊല്ലിയതാകവേ.
എന്നവാറോതിനാൻ ശങ്കരൻ ''നീയിതി-
ലെന്നുമേ പേടിക്കവേണ്ട ഞാൻ കാക്കുവൻ.''
പിന്നെയും രണ്ടായിരത്തഞ്ചു നൂററാണ്ടു
മന്നവൻ നിന്നു തപസ്സുചെയ്തീടിനാൻ. 308

അരന ദൈത്തശൊല് വിനോതമ ററീൻറുനീ യറിന്തു
പെരുക നററവം പുരിയെന വരനതി പെയർന്താള്.

52, 53 കരന്തെ മത്തമോ ടെരുക്കലർ കൂവിളൈ കട്ടക്കൈ
നിരന്ത പൊർച്ചടൈ നിൻമല ക്കൊഴുന്തിനൈ നിനൈയാ
അരന്തൈ യുററവ നിരണ്ടരൈ യായിര മാണ്ടു
പുരിന്തു നററവം പൊലിതര വരൈയുറൈ പുനിതൻ
എതിർന്ത നിന്നിനൈ വെന്നെന വിറൈഞ്ചിയെം പെരുമ
അതിർന്തു കങ്കൈയീ തറൈന്തന ളെൻറലു മഞ്ചല്
പിതിർന്തി ടാവകൈ കാത്തുമെൻ റേകിയ പിന്നൈ
മുതിർന്ത മാതവ മിരണ്ടരൈ യായിര മുടിത്താൻ

54 വെള്ളം, പൊടി, വായു പിന്നെ വെറുമില
വെള്ളിവെളിച്ചം പൊഴിക്കും കിരണവും
ഉള്ളിലാക്കിക്രമത്താലവയും സ്വയം
തള്ളിക്കളഞ്ഞൊന്നുപോലുമുൾക്കൊള്ളാതെ
ഉള്ളുരുക്കും ഭക്തിയോട്ട മൂന്നുമട-
ങ്ങുള്ള പതിനായിരം വഷമങ്ങനെ
തള്ളിനാൻ ഘോരതപശ്ചര്യയിൽത്തന്നെ-
യുള്ളുമുടലുമുരുകുമാറാനൃപൻ.

55 ചെന്താമരമകൻ വാഴുന്ന ലോകവു-
മിന്ദ്രാദിവൃന്ദാരകക്കേഴും ലോകവും
സാന്ദ്രധ്വനിയാൽ നടുക്കിയൊഴുകിയാ_
മന്ദാകിനി ധാത്രിതന്നിൽപ്പതിക്കവേ
ചന്ദ്രചൂഡൻ ജടാജൂടം വിരിച്ചിററു
ചിന്താതെ വെള്ളമൊതുക്കിമറച്ചിതു.

56 പുൽക്കൊടിത്തുമ്പിലെത്തുമഞ്ഞുതുള്ളിപോൽ
പുണ്യസ്വരൂപജടാമകുടാന്തരേ
സ്വർന്നദി പൂകിയൊളിക്കെ നരപതി
പുൺപെട്ടം ചിത്തം കലന്നു നമിക്കവേ
"ഒന്നുകൊണ്ടും വിഷാദിക്കേണ്ട വിണ്ണാറു
വന്നെൻജഡയിൽ കുടികൊണ്ടിട്ടുന്നിതാ"
എന്നരുളിച്ചെയ്തുമാപതിയാനദി
തന്നിലൊരുകണം വിട്ടുകൊടുക്കവേ 330

54 പെരുക നീരൊട്ടു പൂഴ്തിയും വായുവും പിറങ്കു
ചരുകും വെങ്കതി രൊളിയെയ്യും തുയ്ത്തുമ ററയെയും
പരുത ലിൻറിയേ മുപ്പതി നായിരം പരുവം
ഉരുക കാതലിൻ മന്നവ നരുന്തവ മുയൻറാൻ

55 ഒന്തിയംപുയ ത്തുതിത്തവ നരൈതരു മുലകം
ഇന്തി രാതിയ രുലകമു നടുക്കുറ വിരൈത്തു
വന്തു തോൻറിനള് വരനതി മലൈമകൾ കൊഴുനൻ
ചിന്തി ടാതൊരു ചടൈയിനിർ കരന്തനൻ ചേര

56 പുന്തു നിത്തരു പനിയെന വരനതി പുനിതൻ
ചെന്നി യിററ്കരൻ തൊളിതര വണങ്കിന ൻറികൈത്തു

മന്നിടത്തിങ്കൽ കുതിച്ചുപാഞ്ഞു, ദിവ്യ—
മന്നദി മന്നവൻ നോക്കിനില്ക്കെ,ത്തദാ.

57, 58 ഇങ്ങനെ പോന്നതാം ഗംഗതൻമുന്നിലായ്
മംഗലാത്മാവാം ഭഗീരഥമന്നവൻ
തുംഗവേഗം നടന്നീടവേ, പൂർവ്വിക
മംഗല്യദാനത്വരയാൻപോകവേ,
അഞ്ജു വഴിക്കു മഹാമുനി ജഹ്നുവിൻ
സംഗതമാം മഖശാല തകർക്കവേ
ഭഞ്ജിതയജ്ഞകോപാകുലൻ താപസൻ
ഗംഗയെത്തൻകൈക്കുടന്നയിലാക്കിനാൻ.
അന്നേരം വൈദികരാം മഹർഷിഗണം
കണ്ടേററമാനന്ദമാളുംപടി മുനി
ഗംഗയെത്തന്നുള്ളിലാക്കിനാൻ, മന്നവൻ
വിങ്ങും മനസ്സോടു വീണു വണങ്ങിനാൻ.
മുന്നേ നടന്ന കഥ മഹാതാപസൻ
തന്നോടു ചൊന്നാൻ സകലം നരപതി
എന്നതുകൊണ്ടതികാരുണ്യമാണ്ടുടൻ
സ്വർന്നദി കാതു വഴി വിട്ടു ജഹ്നുവും
പിന്നെക്കുതികൊണ്ടു ജാഹ്നവി, ചാമ്പലായ്—
ത്തീർന്ന മന്നോർക്കുടൽ ശുദ്ധമാക്കീടിനാൾ. 350

മന്ന നിററല്വം വരുന്തനൻ ചടൈയള്‌വാനതിയിൻറു
എന്ന വിട്ടന നൊരുചിററി തവനിപോ ന്തിഴിന്താൾ.

57 ഇഴിന്ത കങ്കൈമുൻ മന്നവൻ വിരൈവൊടു മേക—
ക്കഴിന്ത മന്നവർ കതിപെററ മുട്ടകിയ കതിയാല്‌
അഴുന്തു മാതവ ച്ചന്നുവിൻ വേള്‌വിയൈ യഴിച്ച—
ക്കൊഴുന്തുവിട്ടെരിവെകുളിയൻ കുടൻകൈയിററ്‌ കൊള്ളാ

58 ഉണ്ടു വന്തനൻ മറൈമുനി ക്കണങ്കൾകൺ ടുവപ്പ—
ക്കണ്ടു വേന്തനും വണങ്കിമു ന്നികഴ്‌ന്തന കഴറ—
ക്കൊണ്ടുപോകെന ച്ചെവിവഴി ക്കൊട്ടത്തനൻ കതിത്തു
വീണ്ടു നീങ്കിന് രുടല്വകം പൊടിയിൻമേ യിനളേ

59 നാരകലോകമണഞ്ഞ സഗരര-
ന്നേരമടഞ്ഞിതു സദ്ഗതി, വിണ്ണവർ
വാരിയെറിഞ്ഞു നറുമല,രത്ഭുത-
സ്സാരഹൃദയരായാർത്തുവിളിച്ചുപോയ്.
ഭേരിമുതലാം പലപല വാദ്യങ്ങൾ
വേരിയെതിരാം മധുരഗീതങ്ങളും
ധാരമുറിയാതുയരവേ മന്നവൻ
നേരെയണഞ്ഞിതയോദ്ധ്യാനഗരിയിൽ.

60 അണ്ഡഗോളങ്ങൾക്കതീതനായ് മേവിടും
പുണ്ഡരീകാക്ഷനീലോകമളക്കവേ
പുണ്ഡരീകോപമം തൽത്തിരുക്കാൽകളിൽ
പുണ്ഡരീകോത്ഭവൻകൊണ്ടതാം തീർത്ഥമായ്
ഉണ്ടായൊരീ വരവാഹിനി ശങ്കരൻ
കൊണ്ടിതു തൻജടാജൂടത്തി,ലങ്ങനെ
കൊണ്ടുവന്നല്ലോ ഭഗീരഥൻ മേദിനീ
മണ്ഡലത്തിങ്കൽ, മകനേ ധരിക്ക നീ.

61 ഏവം സഗരതനയർക്കു വേണ്ടിയാ
ദേവപ്രിയനാം ഭഗീരഥമന്നവൻ
ഭൂവിലവതരിപ്പിച്ചതാം ഗംഗയ്ക്കു
താവി ഭാഗീരഥിയെന്നൊരു നാമവും.
ജഹ്നുമഹർഷിതൻ കാതിൽപ്പിറക്കയാൽ
ജാഹ്നവിയെന്നു വിഖ്യാതയായ്ത്തീർന്നിതു.'' 372

59 നിരയ മുററിയ ശകരർക ണെട്ടകതി ചെല്ല
വിരൈമ ലർപ്പൊഴി ന്തരാർത്തന വിണ്ണവർ കഴങ്കാൽ
മുരശ മുററിയ പല്ലിയ മുറൈമുറൈ മുഴങ്ക
അരശ നപ്പൊഴു തണിമതി ലയോത്തി ചെ ൻറടൈന്താൻ

60 അണ്ട കോളകൈ പ്പുറത്തതാ യകിലമ ൻറളന്ത
പുണ്ട രീകമെൻ പതത്തിടൈ പ്പിറന്തുപൂ മകനാർ
കൊണ്ട തീർത്തമാ യരൻകൊള പ്പകീരതൻ കൊണര
മണ്ട ലത്തുവ ന്തടൈന്തതി പ്പാനതി മൈന്ത

61 ശകരർ തമ്പൊരു ട്ടരുന്തവം പെരുപക റള്ളി
പ്പകീര തൻകൊണർ ന്തിട്ടതലാർ പകീരതി യാകി
മകിത ലത്തിടൈ ച്ചന്നുവിൻ ചെവിവഴി വരലാല്
നീകരില് ചാനവി യെനപ്പെയർ പടൈത്തതി ന്നീത്തം

62 എന്നു ഗാഥിസുതൻ ചൊല്ലവേ രാഘവർ
വന്ദിച്ചു ഗംഗയെ വിസ്മയാവിഷ്ടരായ്.
പിന്നെയാ മൂവരും ഗംഗ കടന്നുടൻ
ചെന്നെത്തിനാർ വിശാലാഖ്യനഗരിയിൽ.
അന്നഗരത്തിലരുളുന്ന മന്നവൻ
കുന്നിനോടൊത്ത തോളുള്ള മഹാബലൻ
വന്നെത്തിനാൻ രഥത്തിങ്കലാ മൂവരെ
വന്ദിച്ചു നിന്നാൻ മധുരോക്തിപൂർവ്വകം.
രാജസൽക്കാരം പരിഗ്രഹിച്ചു മുനി
രാജന്യപുത്രരുമായ് നടന്നീടിനാൻ.

## മിഥിലാപ്രാന്തവർണ്ണന

63 താമര പൂത്ത വയലിൽ മയങ്ങുന്ന
കോമളഹംസങ്ങൾ കണ്മിഴിച്ചീടവേ
അങ്ങു കള പറിക്കുന്ന ചെറുമികൾ
തങ്ങൾക്കെഴും കള്ളനീണ്മിഴിക്കോണുകൾ
വെള്ളത്തിനുള്ളിൽ നിഴലിച്ചുകണ്ടതു
തുള്ളും കയൽമീൻനിരകളെന്നോർത്തുടൻ
കൊത്തിക്കുടയവേ നാണിക്കുവാനിടം
മെത്തും പരന്ന പാടങ്ങൾ ചുഴന്നിട്ടും
ചെമ്മെഴും ശ്രീമിഥിലാപുരം പൂകിനാ-
നമ്മുനിശ്രേഷ്ഠൻ കുമാരകന്മാരുമായ്. 392

62 എൻറു കൂറലും വിയപ്പിനൊ ടുവന്തന രിറൈഞ്ചി
ച്ചെൻറു തീർന്തനർ കങ്കൈയൈ വിശാലൈ വാഴ്നീകര-
ക്കൻറു പോർപുയ ത്തരശൻവ ന്തടിയിണൈ കുറുക
നിൻറു നല്ലുരൈ വിളമ്പിമ റവ്വയി നീങ്കാ

63 പള്ളി നീങ്കിയ പങ്കയ പ്പഴനന ന്നാരൈ
വെള്ള വാൻകരൈ കരൈവുറു കരൈചിയർ മിളിർന്ത
കള്ള വാണ്ടും കണ്ണിഴല് കയലെന ക്കരുതാ
അള്ളി നാണുറു മകൻപ്പൈ വീയെകനാ ടണെടന്താർ

64 തിങ്ങിവിതുമ്പും തടാകം കവിഞ്ഞൊഴുകി-
ലാഞ്ഞ നീർച്ചാട്ടം മൃദംഗം മുഴക്കവേ
മുററി വിടരുന്ന പൂങ്കുല കൊണ്ടങ്ങു
ചുററുമശോകം വിളക്കു കൊളുത്തവേ
തേനൊലിപ്പൂക്കളിൽത്തങ്ങിയ വണ്ടിണ്ട
വീണാമൃദുഗാനമെങ്ങുമുതിർക്കവേ
മഞ്ജുളമമ്മിഥിലാപുരിയിങ്കലെ-
പ്പൂഞ്ചോലകൾതോറുമാടീ മയിലുകൾ.

65 ചാരുകടാക്ഷദൗത്യത്തിനാൽക്കാന്തരെ-
ച്ചേരാൻ കൊതിച്ചു ചരിക്കും ചെറുമികൾ
പാരമുഴന്നു മനസ്സാ,ലുഴവുകാർ
വാരുററ താമരപ്പൂക്കൾതോറും സ്വയം
വാരിയെറിഞ്ഞുകളയാം കുവലയ-
ത്താരുകൾ പൊയ്കയിലെങ്ങുമേ കാൺകവേ!

66 കൊഞ്ചും കുയിൽമൊഴിമാരുടെ മഞ്ജിമ
തഞ്ചും നട കണ്ടു ഹംസികളെന്നോർത്തു
തൂവെണ്മ കോലുന്ന തൂവലെഴും ഹംസ-
ജാലമവരൊത്തു പൊയ്കയിൽ മുങ്ങവേ,
അമ്മങ്കമാരുടെ മാറിലെക്കുങ്കുമ-
പങ്കമിഴകി നിറം മാറി നില്ക്കവെ, 412

64 വരമ്പില്ലാഞ്ചിറൈ മതകുകൺ മുഴവൊലി വഴങ്ക
അരുമ്പു നാൺമല രശോകംക ളലർവിള ക്കെട്ടപ്പ
നരമ്പി നാൻറതേൻ റാരൈകൊ ണറുമലർ യാഴിർ
ചുരുമ്പു പാൺ ചെയ ത്തോകൈനി ൻറാട്ടുവ ചോലൈ.

65 പട്ട വാണുതൻ മടന്തൈയർ പാർപ്പെന്നും തുതാല്
എട്ട വാതരി ത്തുഴല്പവ രിതയംകൾ വെറുപ്പ
വട്ട നാൺമരൈ മലരിൻമേല് വയലിടൈ മള്ളർ
കട്ട കാവിയം കട്കടൈ കഴിപ്പന കഴനി

66 തൂവി യന്നന്ത നിനമെൻറു നടൈകണ്ടു തൊടരും
ക്ലുവു മെൻകയിർ കുതലൈയർ കുടൈന്തതൺ പുനല്വായ്

പേടയും ചേവലും തങ്ങളിൽത്തങ്ങളി-
ലൂഢശങ്കം കലഹിക്കുകമൂലമായ്
പൂക്കളുറങ്ങിലും പൂള്ളുറങ്ങീടാതെ
നില്ക്കുന്ന പൊയ്കകളങ്ങു കണ്ടാരവർ.

67 മുററിവളന്നൊരെരുമകൾ തന്മുല
വിട്ടൊഴുകിസ്വയം പായുന്ന ദുഗ്ദ്ധവും
ആററരികത്തു തഴച്ച മരങ്ങളിൽ-
പ്പററും പഴങ്ങൾ ചൊരിയും രസങ്ങളും
വെട്ടിമുറിച്ച കരിമ്പുകളാലയി-
ലിട്ടാട്ടിവീണൊഴുകുന്ന ചാറും പരം
പൊട്ടിയ തേൻകൂട്ടിൽനിന്നൊഴുകും തേനു-
മൊട്ടുനിറഞ്ഞാറൊഴുകി നീരില്ലാതെ!

68 നൂലിഴപോൽ നനുത്തുള്ളോരിടയുല-
ഞ്ഞാടിയും കുത്തുമുലകൾ തുളുമ്പിയും
നെഞ്ചു കുളിർക്കുന്ന പുഞ്ചിരി തൂകിയും
മങ്കമാർ നർത്തനം ചെയ്യുന്ന വേളയിൽ
നട്ടുവന്മാരരങ്ങത്തു മിഴാവുകൾ
കൊട്ടുമൊലിയാൽ വിരളുന്ന കന്നുകൾ
ചാരത്തു നീർച്ചാലിലാഞ്ഞു ചാടീടവേ
മേലേയരണ്ടു കുതിക്കുന്ന മീനുകൾ
തീരത്തു നില്ക്കുന്ന കേരക്രമുകാദി-
ചാരുതരുക്കളിൻ തുഞ്ചത്തലയ്ക്കുയായ്. 434

ഓവില് കങ്കമ ച്ചുവട്ടറ വൊൺറാ ടൊൻറൂടി-
പ്പൂവു റങ്കിനും പുള്ളുറ ങ്കാതന പൊയ്കൈ.

67 മുറൈയി നിൻമുത്തു മേതിയിൻ മുലൈവഴി പാലും
തുറൈയി നൻറുയർ മാങ്കനി തൂങ്കിയ ചാറും
അറൈയു മെൻകരുമ്പു പാട്ടിയ വമുതമു മഴിതേൻ
നറൈയു മല്ലതു നളിർപ്പുനല് പെരുകലാ നതികള്

68 ഇഴൈക്കു നുണ്ണിടൈ യിടൈതര മുകട്ടുയർ കൊങ്കൈ
മഴൈക്കൺ മങ്കൈയ രരങ്കിനില് വയിരിയർ മുഴവം
മുഴക്കു മിന്നിശൈ വെരുവിയ ഛോട്ടിള മേതി
ഉഴക്ക വാളൈകൾ പാളൈയിർ കുതിപ്പന വോമ്മെട

69 വേല്‌നെട്ടംകൺവാളിമയാമുറകളിൽ
പോയിട്ടമ്മാറു, പരന്ന നീർപ്പൊയ്കയിൽ
തന്വംഗിമാർ മുങ്ങിനില്ക്കവേ, പാലാഴി
തന്നിൽ നിവർന്ന പൂമങ്കമാരായവർ!
വെണ്മ കലർന്ന വളകൾ, നീർപ്പക്ഷികൾ
തൻകളാരാവം കലർന്നു കില്യങ്ങവേ,
വണ്ടിനം വന്നു പതിക്കയാൽ വാസന
പൂണ്ടിട്ടും പൂക്കൾ ചാഞ്ചാടിയപ്പൊയ്കയിൽ.

## അഹല്യാമോക്ഷം

70 ഇങ്ങനെ മിന്നുമാനാട്ടിൽ കൊടിക്കുറ
തങ്ങുമുയർന്ന മതിലുകൾ ചൂഴ്ന്നിട്ടും
രമ്യമിഥിലാനഗരഭൂപ്രാന്തത്തി-
ലുന്നിദ്രകൌതുകം ചെന്നുനിന്നാരവർ.
ചാരിത്ര്യധർമ്മമഴിഞ്ഞമൂലം മഹാ-
ശാപസമ്മൂഢയാം താപസപത്നിയെ
കണ്ടാരവരൊരു കല്ലായ് വെളിയിട-
ത്തിണ്ടലോട്ടം കിടന്നീട്ടുന്നതായ് തദാ.

71 കണ്ടതാമക്കല്ലിൽ വീണു കാകുത്സ്ഥൻെറ
തണ്ടലർത്തൃക്കാൽ തഴുവിയ പൂമ്പൊടി
ഉണ്ടതാം മോഹമിഴിയവേ ദിവ്യത്വ-
മാണ്ട രൂപം പൂണ്ടു തന്മയുണർന്നുടൻ 454

69 പടൈനെടുംകൺവാ ളുറൈപ്പുക പ്പടർപുനൻ മൂഴ്കി-
ക്കടൈയ മുൻകടറ് ചെഴുന്തിരു വെഴും പടികാട്ടി
മിടൈയും വെള്വളൈ പുള്ളൊടു മൊലിപ്പ മെല്ലിയലാർ
കുടൈയ വണ്ടിനം കടിമലർ കടൈവന കുളങ്കള്

70 ഇനൈയ നാട്ടിനി ലിനിതുചെ ൻറിഞ്ചിചൂഴ് മിതിലൈ
പുനൈയു നീള് കൊടി പ്പുരിചൈയിൻ പുറത്തുവ ന്തിറുത്താർ
മനൈയിൻ മാട്ചിയൈ യഴിത്തീഴി മാതവ പ്പന്നി
കനൈയു മേട്ടയർ കരുങ്കലോർ വെള്ളിടൈ ക്കണ്ടാർ

71 കണ്ട കന്മിശൈ ക്കാകുത്തൻ കഴറ്റുകള് കതുവ
ഉണ്ട പേതൈമൈ മയക്കറ വേറുപ ട്ടുരുവം

കൊണ്ടൽനേർവർണ്ണന്റെ പാദങ്ങൾ **ചേൎന്നപോ-**
തിണ്ടൽവെടിഞ്ഞവൾ ശാപവിമുക്തയായ്
പണ്ടു കലൎന്ന വടിവാണ്ടു നിന്നതു
കണ്ടു മുനിവരൻ ചൊന്നാനിതു വിധം:-

72, 73 ''ആകാശഗംഗയെ മേദിനിതന്നില-
ങ്ങാക്കിയ മന്നന്റെ വംശജനാം ഭവാൻ
കേട്ടാലുമിന്നുററ നന്ദിയോടാ മിന്നൽ
തോറേറാരുടലോടൊതുങ്ങിയീ നില്പവൾ
തീവിന ചെയ്തൊരു ദേവരാജൻ തനി-
ക്കായിരം ചെങ്കണ്ണരുളിയോൻ തന്നുടെ
പത്നിയായുള്ളോരഹല്യതാ'' നിങ്ങനെ
പത്മജാവല്ലഭൻ കേട്ടപോതേററവും
അത്ഭുതം പൂണ്ടുടൻ ചോദിച്ചു ''മാമുനേ
അമ്മയെപ്പോലുള്ളൊരിമ്മാന്യയിങ്ങനെ
പാപം ഭുജിപ്പാനൊരു ഹേതുവെന്തുവാൻ?
പ്രാരബ്ധകൎമ്മമോ മററു വിനകളോ?''

74,75,76 അങ്ങനെ രാഘവവാക്യം ശ്രവിച്ചുട-
ന്നാ മുനിശ്രേഷ്ഠനരച്ചാൻ ''ശൃണു ഭവാൻ.
പണ്ടു കുലിശധര, നസൂയാദികൾ
തീണ്ടാത്ത ഗൌതമനില്ലാത്ത വേളയിൽ 474

**കൊണ്ടു മെയ്പുണർ പവൻകഴല് കൂടിയ തൊപ്പ -**
**പ്പണ്ടെ വണ്ണമായ് നൻറനൺ മാമുനി പണിപ്പാൻ.**

**72 മായിരു വിശുമ്പിറ്കങ്കൈ മൺമിശൈ ക്കൊണർന്തോ മെന്ത**
**മേയിന വുവകൈ യോട്ട മിന്നെന വൊതുങ്കി നിൻറാൾ**
**തീനെ നയന്തു ചെയ്ത തേവർകോൻ റനക്ക ചെങ്കൺ**
**ആയിര മളിത്തോൻ പന്നി യകലികൈ യാക മെൻറാൻ.**

**73 പൊന്നെയേർ ചടൈയാൻകുറക്കേട്ടലും പൂമിൻ കേള്വൻ**
**എന്നെയേ യെന്നൈ യേയി വ്വു.ലകിയ ലിരുന്ത വണ്ണം**
**മുന്നൈയൂഴ് വിനൈയി നാലോ നട്ടവൊൻറു മുടിന്ത തുണ്ടോ**
**അന്നെയേ യന്നൈയാട് കിവ്വാ റട്ടത്തവാ റരുള്ള കെൻറാൻ**

**74 അവ്വു,രൈ യിരാമൻ കൂറ വറിഞ്ഞന മവനൈ നോക്കി -**
**ച്ചെവ്വിയോയ് കേട്ടി മേനാൾ ചെറിചുടർ കുലിശ ത്തണ്ണല്**
**അവ്വിയ മവിത്ത ചിന്തൈ മുനിവനൈ യററ നോക്കി**
**നവ്വിപോല് വിഴിയി നാടൻ വനമുലൈ നണുക ലുററാൻ**

പുണ്ഡരീകാക്ഷിയഹല്യതൻ കൊങ്കകൾ
പൂണ്ടുകൊൾവാനിച്ഛ പൂണ്ടാനൊരുദിനം.
തയ്യലാൾ തൻെറ നയനവേല്യം കാമ-
നെയ്യും ശരങ്ങളും മെയ്യിൽ തറസ്സയാൽ
വയ്യാതെ മാരമാൽകൊണ്ടു വശം കെട്ടു
വല്ലഭനാം മുനിതന്നെയകററുവാൻ
തക്കൊരുപായമെടുത്തു, കളവററാ-
രക്കല്യഗൌതമരൂപം ധരിച്ചുടൻ
പുക്കാനഹല്യാസമീപ; മിരുവരും
മിക്കതാം കാമസമാഗമമാം മധു
മത്തരായാകണ്ഠമാസ്വാദിച്ചീടവേ,
ചിത്തമുണർന്നിതവൾക്കട,നെങ്കിലും
തക്കതല്ലീ നില താണതാണെന്നതു-
മോക്കാതവളതിലാണ്ടുകൊണ്ടീടിനാൾ.
താഴാത്ത വൈഭവം പൂണ്ട മുനിയതു
താനേയറിഞ്ഞുവന്നാൻ ത്രിണേത്രോപമൻ.

77 അമ്പാൽ തടയാനരുതാത്ത ശാപവും
അൻപാൽ വരവുമരുളും മഹാമുനി
ആശ്രമമെത്തവേ, യാചന്ദ്രതാരമേ-
യാത്യന്തികമപവാദം കലന്നവൾ
ആമുനിപത്നിയാൾ നിന്നാൾ വിറച്ചുകൊ-
ണ്ടാഖണ്ഡലൻ നിന്നിതാഖുഭുഗ്രൂപമായ്. 496

75 മൈയലാ ണയന വേല്യ മന്മതൻ ശരമും പായ
ഉയ്യലാ മുറ്റതി നായി യുഴല്പവ നൊരുനാ ളുററ
മൈയലാ ലറിവു നീങ്കി മാമുനി ക്കററം ചെയ്യു
പൊയ്യിലാ വുള്ള ത്താൻറ നരുവമേ കൊണ്ടു പുക്കാൻ.

76 പുക്കവളോടും കാമ പ്പുതുമണ മതുവി നേററല്
ഒക്കവു ണ്ടിരുത്ത ലോടു മുണർന്തന ളുണർന്ത പിന്നും
തക്കതൻ റെന്ന വോരാൾ താഴ്ന്തന ളിരുപ്പ ത്താഴാ
മുക്കണ നനൈയ വാററൻ മുനിവനും മുടുകി വന്താൻ.

77 ശരന്തരു ശാപ മല്ലാ റററുപ്പരും ശാപം വല്ല
വരന്തരു മുനിവ നെയ്ത വരുതല്യം വെരുവി മായാ
നിരന്തര മുലകി നിറ്കു നെടുംപഴി പൂണ്ടാൾ നാൻറാൾ
പുരന്തര നടുങ്കി യാങ്കോർ പൂച്ചയായ്പ്പോക ലുററാൻ

78 അപ്പോഴിരുവരും ചെയ്തതറിഞ്ഞുടൻ
തീപ്പൊരി പാറിട്ടും കണ്ണാൽ മുനിവരൻ
നോക്കിയുരച്ചിതു: "നിൻകയ്യിലുള്ളതാ-
മക്കുലിശത്തിനു തുല്യമെൻ വാക്കുകൾ!
ഉണ്ടാക നിന്മേനിയിങ്കലൊരായിര-
മുണ്ടാക യോനികളായിരം മേനിയിൽ!"
ശാപവചസ്സുകൾ വീണതോടൊപ്പമേ
ഹാ! പാപമിന്ദ്രവപുസ്സും വികൃതമായ്.

79 നാണവും പൂണ്ടവനാക്കും പരിഹാസ്യ-
നായിപ്പഴിയോട്ട പോയശേഷം മുനി
മെല്ലിടയാളാമഹല്യയോടിങ്ങനെ
ചൊല്ലിനാൻ: "കല്ലായ്ക്കഴിക നീയുമിനി"

80 അപ്പോൾ പരവശയായ് പറഞ്ഞാളവൾ:
"മത്പതേ, ഫാലനേത്രോപമാ മാമുനേ,
എപ്പൊഴുമുന്നതന്മാർ പൊറുത്തീടുന്നി-
തല്പരാം പാഴർ ചെയ്തീട്ടും പിഴകളെ.
ആകയാലീയുള്ളവർക്കരുളീടണം
ശാപമോക്ഷം, കരുണാലയ, പാഹി മാം"
ചൊന്നാൻ മുനി: "യെങ്കിലുണ്ടാം നിനക്കിനി-
യിന്നീയഴൽപ്പാടിൽ നിന്നൊരു മോചനം. 516

78 തീവഴി ചിന്ത നോക്കി ച്ചെയ്തതൈ യുണർന്തു ചെയ്യ
തുയവ നവനൈ നിൻകൈ ച്ചുട്ടശര മനൈയ ചൊല്ലാല്
ആയിര മാതർക്കുള്ള വറികുറി യുനക്ക ണ്ടാകെൻറു
ഏയിന നവൈയെ ലാംവ ന്തിയൈന്തന വിമൈപ്പിൻ മുന്നം.

79 എല്ലൈയി നാണ മെയ്തി യാവർക്ക നകൈവ ന്തെയ്ത –
പ്പുല്ലിയ പഴിയി നോട്ടും പുരന്തരൻ പോയ പിന്നൈ
മെല്ലിയ ലാളൈ നോക്കി വിലൈ മക ളനൈയ നീയും
കല്ലിയ ലാതി യെൻറാൻ കരുങ്കലായ് മരുങ്ക വീഴ്വാൾ

80 പിഴൈത്തതു പൊറുത്തലെൻറും പെരിയവർ കടനേ യെൻപർ
അഴററരും കടവു ളന്നായ് മുടിവിതറ്കരുള്ള കെന്ന–

തണ്ടാരണിമാല പൂണ്ട വനമാലി
കൊണ്ടൽ നിറമാർന്ന ദാശരഥിയുടെ
തൃക്കഴൽപ്പൂമ്പൊടിയേല്ക്കുന്ന വേളയി-
ലിക്കല്ലുരുവം വെടിയാം നിനക്കെടോ''

81 ഇന്ദ്രനെക്കണ്ടു ദേവന്മാർ ചതുർമ്മുഖൻ-
തന്നെ മുൻനിർത്തിയപേക്ഷിക്ക കാരണം
അക്ഷണം കോപം വെടിഞ്ഞു മുനി സഹ-
സ്രാക്ഷനായ് മാററിനാനശ്ശചീകാന്തനെ.
അങ്ങനെ സന്തുഷ്ടരായ്പ്പോയി വാനവ;-
രിങ്ങനെ കല്ലായ്കിടന്നിതു തയ്യലാൾ.

82 ഇങ്ങനെയല്ലോ നടന്നു പണ്ടി; ന്നിയു-
മിങ്ങനെ വന്നുപെടാതെയിപ്പാരിനു
ജീവനമുണ്ടാകയെന്നി, തുയരക്കൊരു
കാരണം കാർകൊണ്ടൽവർണ്ണ, ഞാൻ കാണ്മീല.
അന്നു ഞാൻ കണ്ടേൻ തവ ബാഹുവൈഭവം
ഭംഗമില്ലാതെയാ രാക്ഷസീഹത്യയിൽ.
ഇന്നിതാ കണ്ടേൻ തവ പാദപങ്കജ-
ത്തിന്നെഴും മാഹാത്മ്യമാകെ മനോഹര!''

83 തിന്മ തീണ്ടാത്തോരുതവിയർന്നുല്ക്കുന്ന
പൊന്മയം ചേവടി ചേരുന്ന തമ്പുരാൻ 536

അഞ്ചൈത്തുവ ണ്ടിമിരും തണ്ടാർ ത്തശരത രാമ നെൻപാൻ
കഴററുകള് കതുവ വിന്ത ക്കല്ലുരു ത്തവിർതി യെൻറാൻ.

81 അന്തവി ന്തിരനൈ ക്കണ്ട വമരർകൾ പിരമൻ മുന്നാ
വന്തുകോ തമനൈ വേണ്ട മററവൈ തവിർത്തു മാറാ-
ച്ചിന്തൈയിൻ മുനിവു തീർന്തു ചിറന്തവാ യിരംക ണ്ണാക്ക-
ത്തന്തമ തുലകം പുക്കാർ തൈയലും കിടന്താൾ കല്ലായ്

82 ഇവ്വണ്ണ നികഴ്ന്ത വണ്ണ മിനിയന്ത വുലക ക്കെല്ലാം
ഉയ്വണ്ണ മൻറി മറേറാർ തുയർ വണ്ണ മുറുവ തുണ്ടോ
മൈ വണ്ണത്തരക്കി പോരിൻ മഴൈ വണ്ണ ത്തണ്ണലേയും
കൈവണ്ണ മങ്കക്കണ്ടേൻ കാല്വണ്ണ മിങ്കു കണ്ടേൻ

83 തീതിലാ വുതവി ചെയ്ത ചേവടി ക്കരിയ ചെമ്മല്
മൂകാതിലാ ക്കണത്താൻ ചൊന്ന പൊരു ളെല്ലാ മനത്തിർ കൊണ്ടു

അമ്മുനിതന്നുടെ വാക്യമെല്ലാം മനം
തന്നിലുറപ്പിച്ചു ചൊന്നാനിതുവിധം:
"പോന്നാലുമമ്മേ, വഴിയിലിടർ പെടാ-
തിന്നു കാത്തീടുമേ ഗൌതമാശിസ്സുകൾ"

84 ശ്രീരാമചന്ദ്രനരുളാലഹല്യയും
പോയാളവരുമൊന്നിച്ചു മിഥിലയിൽ.
ഗൗതമമാമുനി തന്നാശ്രമമവ-
രാതങ്കഹീനം പ്രവേശിച്ചപോതുടൻ
വന്നോരതിഥിജനത്തെയും ഗൌതമ-
നന്നതാനന്ദമുപചരിച്ചീടിനാൻ.
ഗാഥിസുതനതുനേരം മഹർഷിയോ-
ടാദരപൂർവ്വം പറഞ്ഞാനിതുവിധം:

85 "അഞ്ജനവർണ്ണന്റെ തൃച്ചേവടിപ്പൊടി-
യങ്ങണഞ്ഞീടുന്നതിൻ മുൻപു മാമുനേ
അത്ഭുതം ദേവിയഹല്യയാൾ മുമ്പുള്ളൊ-
രാകമ്രരൂപം ധരിച്ചാ; ളിനിബ്ഭവാൻ
ഏതുമുള്ളാൽ പിഴ ചെയ്യാത്തൊരിമ്മാന്യ-
മാനിനിതന്നെപ്പരിഗ്രഹിച്ചീടണേ"
കഞ്ജഭവതുല്യഗൌതമനാവാക്യ-
മംഗീകരിച്ചു കൈക്കൊണ്ടാനഹല്യയെ. 556

മാതവ നരുള്ള ണ്ടാക വഴിപട്ട പടരു റാതേ
പോതു നീ യന്നെ യെൻറു പൊന്നടി വണങ്കി പ്പോനാൻ.

84 അരുന്തവ നറൈയു ടന്നെ യനൈവ രണുക ലോട്ടും
വിരുന്തി നർ തമ്മൈക്കാണാ മെയ്മ്മുനി വിയന്ത നെഞ്ചൻ
പരിന്തെതിർ കൊണ്ടു പുക്കു ക്കടനുറൈ പഴതു റാമല്
പുരിന്തപിൻ കാതിചെമ്മല് പുനിതമാ തവനൈ നോക്കി.

85 അഞ്ചന വണ്ണ ത്താൻറ നടിത്തുകള് കതുവാ മുന്നം
വഞ്ചിപോ ലിടൈയാൺ മുന്നൈ വണ്ണത്ത ളാകി നിൻറാൾ
നെഞ്ചിനാർ പിഴൈപ്പി ലാളൈ നീ യഴൈ ത്തിട്ക വെന്ന-
ക്കഞ്ചമാ മുനിവ നന്ന മുനിവനും കരുത്തുട് കൊണ്ടാൻ,

86 അല്പേതരഗുണശാലിയാം രാഘവ-
നപ്പോൾ നമിച്ചിതു ഗൌതമപാദങ്ങൾ,
പിന്നെത്തൊഴുതു വലംവെച്ചു യാത്രയും
നന്നായ്മൊഴിഞ്ഞു പുറപ്പെട്ടു മൂവരും.
പൂമണം തങ്ങിത്തുളുമ്പുമച്ചോലവി_
ട്ടാമോദപൂർവ്വമവർ കണ്ടു മുന്നിലായ്
നാനാമണിഗണശോഭിതപ്രാകാര-
മാനാകമൌന്നത്യമാളുന്ന ഗോപുരം. 564

---

86 കുണം കളാ ലുയർന്ത വള്ളല് കോ തമൻ കമല ത്താൾകൾ
വണംകിനൻ വലം കൊ ണ്ടെത്തി മാശറു കറ്പിൻ മിക്ക
അണങ്കിനൈ യവൻകൈ യീന്താ ണ്ടരുന്തവ നോട്ടും വാശം
മണംകിളർ ചോലൈ നീങ്കി മണിമതിർ കിടക്കൈ കണ്ടാർ

---

# മിഥിലാദർശനം

1 "കുററമററെഴും മലർ
        വിട്ടിട്ട പൂമങ്കയാൾ
മുററും താൻ നടത്തിയ
        പെരിയ തപസ്സാലെ
ഇങ്ങുവന്നവതാരം
        ചെയ്തു" വെന്നല്ലോ ചൊല്ലി
പൊങ്ങിയ രത്നദ്ധ്വജ-
        ഹസ്തങ്ങൾ നീട്ടിക്കൊണ്ടേ
കാവലാണ്ടീട്ടും പുരി
        കമലനേത്രൻ രാമ-
ദേവനെ വിളിക്കുന്നു
        വിരയെ വന്നീടുവാൻ.

2 മററാരുമില്ലാ രാമ-
        നല്ലാതെയുചിതനാ-
യുററവനായുമെന്നു
        നിനച്ചും കൊണ്ടു തന്നെ        8

മിതിലൈക്കാട്ചി പ്പടലം

1 മൈയറു മലരി നീങ്കി യാൻചെയ്മാ തവത്തിൻ വന്തു
ചെയ്യവളിരുന്താ ളെൻറു ചെഴമണി ക്കൊടിക ളെന്നും
കൈകളെ നീട്ടി യന്ത ക്കടിനകർ കമല ച്ചെങ്കൺ
ഐയനൈ യൊല്ലൈ വാവെ ൻറഴൈപ്പതു പോൻറ തമ്മാ.

2 നിരമ്പിയ മാട ത്തുമ്പർ നിരൈമണി ക്കൊടിക ളെല്ലാം
തരംപിറ രിമൈന്മൈ യുന്നി ത്തരുമമേ യുതു ചെല്ല

ധർമ്മത്തെത്തന്നെ ദൌത്യ-
കർമ്മത്തിന്നയസ്സവേ,-
യമ്മനോജ്ഞാംഗിക്കിതാ
മംഗല്യം ചാർത്തീട്ടവാൻ

വന്നിട്ടുന്നല്ലോ രാമ-
നെന്നു സമ്മോദം പൂണ്ടു
സ്വർന്നാരീജനം നൃത്തം
ചെയ്‌വതുപോലെ കണ്ടാർ

നിറന്നമേടകളി-
ലണിയായുയന്നിട്ടു
നിരന്ന കൊടിക്കൂറ
കാററിലാടീട്ടും കാഴ്ച.

3 പകലിന്നൊളി പാടേ
മറച്ചും, മാനം പാലിൻ
കടലായ് മാററിക്കൊണ്ടും,
മിഥിലാനഗരത്തിൻ

മാളികമേലേ നീണ്ടു
നിന്നിട്ടും കൊടിത്തുകിൽ-
മാലകൾ, മുകിൽക്കുലം
തൊട്ടിട്ടും പൊഴുതെല്ലാം

നനയും, വീണ്ടും മുകിൽ
ചൂഴ്ന്നതാമകിൽപ്പുക
തടവും തോറും പെട്ടെ-
ന്നുണങ്ങും കാഴ്ച കണ്ടാർ. 20

വരംപില്‌പേ രഴകി നാളൈ മണം ചെയ്‌വാൻ വരുകിൻ റാനെൻറു
അരംമൈപെയർ വിശുമ്പി നാട്ട മാടലി നാട ക്കണ്ടാർ.

3 പകർക്കതിർ മറൈയ വാനം പാർക്കടല് കട്ടപ്പ നീണ്ട
തുകിർകൊടി മിതിലൈ മാട ത്തുമ്പരില് തുവൻറി നിൻറ
മുകിർക്കുലം തടവും തോറു നനൈവന മുകിലില് ചൂഴ്ന്ത
അകിർപ്പുകൈ കതുവും തോറും പുലർവന വാക ക്കണ്ടാർ

4 ആശയോടമൃതത്തിൽ-
 ത്തൂലിക മുക്കി, ത്തനി-
ക്കായതില്ലവയവ-
 സൌന്ദര്യം വരച്ചീടാൻ
ആ വിധം മദനനെ-
 യത്ഭുതസ്തബ്ധനാക്കു-
മ്മാറേററമഴകുററ
 സീതയെപ്പെററ മൂലം
ഇന്ദിരയിരുന്നെഴും
 പങ്കജമായിത്തീന്ന
പൊന്മതിലാളും പുരി
 പൂകിനാരവരപ്പോൾ.

5 ഭാഷയ്ക്കു ശാസ്ത്രം ചൊന്ന
 മാമുനി കുടിക്കയാൽ
ശേഷിച്ച രത്നാകര-
 വിസ്തൃതതലം പോലെ,
അല്ലിങ്കൽത്തിളങ്ങുന്ന
 മീനൊളി വാനം പോലെ,
നല്ലഴകാണ്ടും നീണ്ടും
 വിളങ്ങും വീഥികളിൽ
വെണ്മതിക്കലപോലാം
 ഫാലത്തിന്നൊളിയാളും
പെണ്മണിമാരും കാന്ത-
 വൃന്ദവും വെറുക്കയാൽ 32

4 ആതരി ത്തഴകിർ കോരോയ് ത്തവയവ മമൈമക്കം തമെന്മ
യാതെന ത്തികൈക്കു മല്ലാൻ മ തനറ്കു മെഴുത വൊണ്ണാ-
ച്ചീമൈ യയൈ ത്തരുത ലാലേ തിരുമകളിരുന്ത ചെയ്യ
ദപാമ ദന പ്പൊലിന്തു തോൻറും പൊന്മതിൻ മിതിലൈ പുക്കാർ.

5 ചൊർ കലൈ മുനിവ നുണ്ട ചുടർമണി ക്കടലും തുന്നി
അർ കലും തിലങ്കു പൻമീ നരുമ്പിയ വാനം പോല

പൊന്നണിയെല്ലാമൂരി-
യെറിഞ്ഞു കളഞ്ഞവ
മിന്നിട്ടും വീഥികളിൽ-
പ്പൂകിനാരവരപ്പോൾ.

6 അങ്കുശമറുത്തേതു-
മഞ്ചാതെ കുന്നിന്നൊക്കും
കുഞ്ജരർ പൊഴിക്കുന്ന
മദനീരാറായ്ത്തീർന്നു.
അക്കരിയാറും, കടി-
വാളത്തോടോട്ടുന്നതാ-
മശ്വത്തിൻ വായ്‌വെൺനുര-
പ്പുഴയും കലന്നൊന്നായ്
തേരുരുളാലേ ചെളി
പെട്ടതിൻ മീതെ വീണ്ടും
തേരുകൾ പോകെപ്പൊടി-
പൊന്തിയു, മിതേ മട്ടിൽ
ഒന്നിനോടൊന്നു മാറി-
യിന്നപോലെന്നോതീടാ-
നെന്നാക്കുമരിപ്പമാം
തെരുവിൽ ച്ചെന്നാരവർ.

7 ഇമ്പമായ് മൊഴിഞ്ഞീട്ടും
പെൺകൊടിമാരക്കാമ-
സമ്പ്രഹാരത്തിൽ കോപി-
ച്ചെറിഞ്ഞ പൂമാലകൾ, 44

വിർകടലെ നതലി നാരു മൈന്തരും വെറുത്തു നീത്ത
പൊർകലൻ കിടന്ത മാട നെട്ടന്തൊരു വതനിർ പോനാർ.

6 താറുമായ് തറുകട് കൻറ ന്തഃമത വരുവി താഴ്പ്പ
ആറു മായ് ക്കലിന മാവി ലാഴിയാ ലഴിന്തോരം റായ്-
ച്ചേറുമായ് ത്തേർക ളോട ത്തുകളുമാ യൊൻറാ ടൊൻറു
മാറുമാ റാകി വാളാ കിടക്കിലാ മറുകിർ ച്ചെൻറാർ

7 തണ്ടത ലിൻറി യൊൻറി ത്തലൈത്തലൈ ച്ചിറന്ത കാതല്
ഉണ്ട പിൻ കലവി പ്പോരി നൊശിന്തമെൻ മകളി രേപ്പോല്

നീങ്ങാതെയിരുപുറ-
മൊരു പോലൊന്നായ്ത്തീർന്നു
വിങ്ങീടും കാമക്കനി-
യാസ്വദിച്ചതിൻ ശേഷം
താന്തയായ് ശയിക്കുന്ന
കാന്താംഗി കണക്കെങ്ങും
വണ്ടുകൾ മേലേ പൂണ്ടും
തേൻതുള്ളി വീഴ്ത്തിക്കൊണ്ടും
ചന്തത്തിൽക്കിടക്കുന്ന
പൂമേടത്തെരുവിങ്കൽ
സാന്ദ്രസമ്മദം പൂണ്ടു
നടന്നു ചെന്നാരല്ലോ.

8 തേനൊലി പോലെ നീണ്ടു
തിരണ്ട വീണാനാദം
താനമായ്ച്ചേരും കള-
കണ്ഠജഗാനത്തോടെ
മദ്ദളദ്ധ്വാനം പൊന്തി-
യിണങ്ങും മേളം പൊങ്ങി,
ഹസ്തങ്ങൾ ചെല്ലുന്നിടം
നേത്രങ്ങ, ളവയ്യ്ക്കൊപ്പം
ചിത്തവും ചെല്ലെ, ക്കൃശ-
മദ്ധ്യകൾ മനോഹര-
നൃത്തനമാടും സ്വർണ്ണ-
ശാലകൾ കണ്ടാരവർ. 56

പൺതരു കിളവി യാർതം പുലവിയിർ പരിന്ത കോതൈ
വണ്ടൊട്ടു കിടന്തു തേൻചോർ മണിനെടും തെരുവിർ ചെൻറാർ.

8 നെയ്തിര ണരംപി ററന്ത മഴലൈയി നിയൻറ പാടല്
തൈവരു മകര വീണൈ തണ്ണുമൈ തഴുവി ത്തുങ്ക-
കൈവഴി നയനം ചെല്ല ക്കൺവഴി മനമും ചെല്ല
യ്‌എയന ണ്ണിടൈയാ രാട്ടു മാടക വരങ്ക കണ്ടാർ.

9 വണ്ടുകൾ കൃശോദരം
  കണ്ടേററമനകമ്പ
പൂണ്ടതിദൈന്യത്തോടെ
  മുരണ്ടു പൊന്തീടവേ
ചെമ്മെഴും പവിഴക്കാ
  ചേന്ന നന്മരതക-
സമ്മിതം കവുങ്ങിന്മേൽ-
  ത്തങ്ങിട്ടമൂഞ്ഞാലിന്മേൽ
കമ്പം മുററും ജന്മം
  പോലവേ വന്നും പോയും
പെണ്മണിമാരാട്ടമ്പോ-
  ളായതിന്നൊപ്പം തന്നെ
കണ്ടു നിന്നീട്ടന്നോരു
  കാമുകന്മാക്കും ചിത്തം
തിണ്ടാട്ടം മനോഹര-
  ദൃശ്യവും കണ്ടാരവർ.

10 രത്നവും പൊന്നും ഹാരം
  ചമരിവാലും കാട്ട-
പെററതാമകിൽ, മയിൽ-
  പ്പീലിയുമാനക്കൊമ്പും
വയലിൽ വരമ്പിന്നു
  കഷ്കർ കുമ്പാരങ്ങൾ
കുമിക്കും പടി വാരി-
  ക്കാവേരി, കരകളിൽ 68

9 പൂശലി നെഴുന്ത വണ്ടു മരുങ്കിന ക്കിരങ്കി പ്പൊങ്ക
മാശ്ശുറ പിറവി പോല വരുവതു പോവ താകി-
ക്കാശറു പവള ച്ചെങ്കായ് മ്മരതക ക്കമുകിർ പൂണ്ട
ഊശലിൻ മകളിർ മൈന്തർ ചിന്തൈയോ ടുലവ കണ്ടാർ

10 വരപ്പറു മണിയും പൊന്നു മാരമും കവരി വാലും
ചുരത്തിടൈയകിലും മയിൽത്തോകൈയും തുമ്പിക്കൊമ്പും

പരത്തും പോലെ, വണിക്-
ശ്രേഷ്ഠന്മാരിവയെല്ലാം
നിരത്തി വിററീട്ടന്നോ-
രാപണം കണ്ടാരവർ.

11 മത്തുകോൽ തയിർക്കല-
ത്തിങ്കൽപോൽ മനസ്സിനെ
മന്മഥബാണം മഥി-
ച്ചുന്മത്തപ്രേമമോടെ
പിണങ്ങിപ്പിന്നെപ്പോരി-
ലിണങ്ങും ജായാവരർ-
ക്കിണയായ് വജ്രദന്ത-
ദ്വന്ദ്വങ്ങൾ കൊണ്ടു കുത്തി
കത്തിട്ടും കോപം കണ്ണിൽ
കാട്ടി മാമല പോലെ
മത്തമാതംഗം മാറാ-
തേററിട്ടും രംഗം കണ്ടാർ.

12 കൂർപ്പിച്ച നഖം മിന്നും
കൈത്തളിർ നോവും പടി
കെല്ലോട്ട മുറുക്കാണി
പിടിച്ചു തിരുകിയും
തേനൊലി പോലാം വീണാ-
ക്കമ്പികൾ മുറുക്കിയും



കുരപ്പമൈണെ നിരപ്പു മള്ളർ കുവിപ്പുറ ക്കരൈക ടോറും
പരപ്പിയ പൊന്നി യന്ന വാവണം പലവും കണ്ടാർ.

11 തയീരുറു മത്തീർ കാമ ശരംപട തലൈപ്പ ട്ടൂട്ടം
ഉയീരുറു കാത ലാരി നൊണ്ടൈൻറ യൊ ൺറാരുവ കില്ലാ
ചെയീരുറു മനത്ത വാകീ ത്തീത്തിരൾ ചെങ്കൺ ചിന്ത
വയീരവാൻ മരുപ്പി യാനൈ മലൈയെന മലൈവ കണ്ടാർ.

12 വള്ളുകിർ തളിർക്കൈ നോവ മാടകം പററി വാർന്ത
കള്ളന നരമ്പു വീക്കി കൈയൊട്ട മനമും കൂട്ടി

മാനസം വിരൽത്തുമ്പി-
ന്നൊപ്പമേ ചെല്പത്തിയും
പുഞ്ചിരിതൂകി, വിരു-
ന്നൂട്ടും പോൽ കല്യാംഗികൾ
കൊഞ്ചിടും തെളിഗാനം
നുകർന്നു ചെന്നാരവർ.

13 മൺകുടം മെനയുന്നോൻ
തിരിക്കും ചക്രം പോലെ
മണ്ഡലഗതിയോടും,
മഹത്വമാളുന്നവർ
തങ്ങളിൽക്കൊള്ളും പ്രേമം
പോലേററമഭംഗമായ്
നീങ്ങിയും ജ്ഞാനിക്കുള്ള
ബോധം പോലേകാഗ്രമായ്
കടിഞ്ഞാണിട്ടോരശ്വ-
ജാലങ്ങൾ കണ്ണിന്നേതും
പിടികിട്ടാതേ ശീഘ്രം
പാഞ്ഞിടും കാഴ്ച കണ്ടാർ.

14 രാകിയ വേലും രതീ-
കാന്തൻെറ വില്ലും ഭൃംഗ-
രാജികൾ പോലാം നീല-
ച്ചുരുളും ചെന്തൊണ്ടിയും



വെള്ളിയ മുറുവ റോൻറ വിരുന്തെന മകളി രീന്ത
വെള്വിളി പ്പാണി ത്തീ ദന്തൻ ചെവിമട്ട ത്തിനിതു ചെൻറാർ

13 കൊട്പുറു കലിന പ്പായ്മാ കുലാൻമകൻ മുട്ടക്കി വിട്ട
മട്കല ത്തികിരി പോല വാളിയിൻ വരുവ മേലോർ
നട്പിനി നിമൈടയ റാവായ് ഞാനിക ളുണർവി നൊൻറായ്
ക്കട്പുല ത്തിമൈനെയ വെൻറു തെരിവില തെരിയ ക്കണ്ടാർ.

14 വാളരം പൊരുത വേലും മന്മതൻ ചിലൈയും വണ്ടിൻ
കേളൊട്ട കിടന്ത നീല ച്ചുരുളുംചെം കിമൈടയും കൊണ്ടു

തന്നിലേ കൊണ്ടും, നീണാൾ
തങ്ങിയ കളങ്കത്തെ-
യൊന്നോടെ നീക്കിക്കൊണ്ടും
മണിമാളിക തോറും
നിരക്കെക്കണ്ടോരവർ
ജാലകദ്വാരങ്ങളി-
ലുദിച്ചു പൊന്തും പൂർണ്ണ-
ചന്ദ്രമണ്ഡലമേറെ.

15 പളുങ്കുകിണ്ണങ്ങളിൽ-
പ്പകന്ന നറും പൈന്തേൻ
പരുകി, പ്പാൽപ്പുഞ്ചിരി
തൂകിയും പേയോതിയും
ഒളിപ്പിച്ചാലുമേതു-
മൊളിയാപ്പിണക്കങ്ങൾ
വെളിക്കു കാട്ടീട്ടന്നോ-
രാനന്ദത്തഴപ്പാർന്നും
നിരക്കെക്കണ്ടോരവ-
രങ്ങെങ്ങും ചെന്താമര-
മലർക്കൊത്തീടും മഞ്ജു-
വദനം മനോരമ്യം.

16 മെയ്യോട്ടു മെയ് ചേർന്നുണ്ടാം
ഭോഗവുമതിന്മീതെ
മെയ്യിനു വിലയായി-
പ്പണവും കൊള്ളുന്നോരായ് 104

നീളിരும് കളങ്ക നീക്കി നിരൈമണി മാട നെററി-
ച്ചാളരം തോറും തോൻറും ചന്തിര വൃതയം കണ്ടാർ.

15 പളിക്കുവ് ള്ളത്തു വാക്കും പശ്ശുനറും തേറൻ മാന്തി
വെളിപ്പട്ട നകൈയ വാകി വെറിയിനൈ മിഴററു കിൻറ
ഒളിപ്പിനു മൊളിക്ക വൊട്ടാ വൂടലൈ യുണത്തു മാപോർ
കളിപ്പിനൈ യുണർത്തും ചെവ്വിക്കമലംകൾ പലവും കണ്ടാർ

16 മെയ്‌വരു പോക മൊക്ക വുടനണ്ടു വിലൈയും കൊള്ളും
പൈയര വല്‌ക ലാർത മുള്ളമും പളിങ്കം പോല

ഉരഗഫണം പോലാം
 ജഘനമെഴും വാര-
തരുണിമാർക്കുള്ളതാ-
 മുള്ളം പോൽ, പളിങ്കു പോൽ
മയ്ക്കണ്ണിൻ മുനയേല്ക്കേ-
 ക്കറുത്തും കൈത്തലത്തി-
ലെത്തുമ്പോൾ ചെമപ്പാർന്നും
 തോന്നുമാറാതിരമ്യം
കന്ദുകജാലങ്ങളെ-
 ക്കൊണ്ടങ്ങു പലതരം
സുന്ദരലീലാരംഭം
 കണ്ടുകണ്ടവർ ചെന്നാർ.

17 കടകം കുണ്ഡലവും
 ഹാരവും കാലിംഗമാം
വസനം വീണാദിയു_
 മങ്ങനെ പലവക
പന്തയം വെച്ചുകൊണ്ടും
 സൗരഭം മുററും കുന്ദ-
കുന്തളാവലിയേറെ-
 ച്ചന്തമോടഴിയവേ
പളുങ്കു കരുക്കളെ-
 പ്പാടലപ്രഭമാക്കി-
പ്പങ്കജനയനകൾ
 ചൂതാട്ടമിടം കണ്ടാർ. 116

മൈയരി നെടും ക ണ്ണോക്കാം പട്ടതല്യം കരുകി വന്തു
കൈപ്പുകിററ് ശിവന്തു കാട്ടും കന്തുകം പലവും കണ്ടാർ

17 കടകമും കുഴൈയും പൂണ മാരമും കലിംക നുണ്ണൂല്
വടകമു മകര യാഴം വട്ടിനി കൊട്ടുത്തു വാശ-
ത്തൊമൈടയലം കോമൈത ചോര പ്പളിങ്കനായ് ചിവപ്പത്തൊട്ടു-
പ്പമൈടനെട്ടും കണ്ണാ രാട്ടും പമൈണ്ണകൾ പലവും കണ്ടാർ

18 പങ്കജം, കരും നെയ്തൽ,-
ലാമ്പലും, പടർവള-
പ്പൂങ്കൊടി, നീലോല്പലം,
ചെങ്കിട, തരംഗങ്ങൾ,
കെണ്ടമീൻ, ചെനവരാൽ
—ഈ വകയെല്ലാമഴ-
ലാണ്ടിട്ടും പടി തുല്യ-
മററുള്ളോരവയവം
പൂണ്ടീട്ടമഴകുററ
മങ്കമാർ സവിലാസം
നീന്തിട്ടും പൂമ്പൊയ്കകൾ
പലതും കണ്ടാരവർ.

19 അങ്ങെങ്ങും പാഞ്ഞു ചെല്ലു-
മിന്ദ്രിയഗ്രാമങ്ങളിൽ
മങ്ങിയും മയങ്ങിയും
നിന്നിട്ടും ബോധം പോലെ
പൊങ്ങിയും മേലേ തങ്ങി
മറഞ്ഞും നില്ക്കും മട്ട
ഭംഗിയായ് യുവാക്കന്മാ-
രാടിട്ടും കാഴ്ചകണ്ടാർ.

20 പകലോനൊളിയാർന്ന
മേനിയും പൊരുളാക്കും
പകരും തന്മയുള്ള
കരളും കലർന്നുള്ളോർ 128

18 പങ്കയ ക്കുവളൈ യാമ്പല് പടർകൊടി വള്ളൈ നീലം
ചെങ്കിടൈ തരംകം കെണ്ടൈ ചിനൈ വരാ ലിനൈയ തേമ്പ-
ത്തങ്കുൾവേ റുവമൈ യില്ലാ വയവം തഴുവി ച്ചാലും
മങ്കൈയർ വിരുമ്പിയാട്ടും വാവികൾ പലവും കണ്ടാർ

19 ഇയങ്കുറു പുലൻകൾ ഉാങ്കു മിങ്കാകൊ ണ്ടേക വേകി
മയങ്കുച്ചു തിരിന്തു നിൻറു മറുകുറു മുണർവി തെന്ന-
പ്പുയങ്കളിർ കലവൈ ച്ചാന്തും പുണർമുലൈ ച്ചുവടു നീങ്കാ-
പ്പുയങ്കെഴു കുമരർ വട്ടാ ട്ടാടിടം പലവും കണ്ടാർ

20 വെഞ്ചുട തരുവി റന്ന മേനിയർ വേണ്ടി ററീയും
നെഞ്ചിന രീശൻ കണ്ണി നെരുപ്പറ വനങ്ക നന്നാർ

പകയായ് പരമേശൻ
തൃക്കണ്ണിലെരിക്കാതെ
പുകഴായ്പ്പുലർന്നീടും
പൂവമ്പന്മാരായുള്ളോർ
പകയോർക്കേററം ഭയ-
മുണ്ടാക്കും വരിവില്ലു
പകഴിയോടും ചെന്താർ
കൈയ്കളിൽ വിളങ്ങുന്നോർ
പകയാററാനായ് പത്മ-
ലോചനാപാദം താങ്ങി
സ്വകമാം ശിരസ്സിങ്കൽ
ചെഞ്ചായമേററുള്ളവർ
സകലജനചിത്ത-
നേത്രങ്ങൾ കവർന്നീടും
സരസയുവവീര-
ന്മാരെയും കണ്ടാരവർ.

21 പൈങ്കിളിയോടും പല
പാൽമൊഴി ചൊല്ലീ നാക-
പ്പെണ്മണിമാർ നാണിക്കെ-
പ്പൂങ്കുല കൊയ്യുന്നേരം
മയിലും പൂവല്ലിയും
പോലെഴും മല്ലാക്ഷികൾ
വഴിയേ തോറേറാടീട്ട-
മരയന്നത്തെക്കാൺകെ
വണ്ടിനം കളിയാക്കി-
യാത്തിട്ടും പൂങ്കാവുകൾ
കണ്ടുകണ്ടാനന്ദിച്ചു
നടന്നാരവർ വീണ്ടും. 142

ചെഞ്ചിലൈ ക്കരത്തർ മാതർ പുലവികൾ തിരുത്തിച്ചേന്ത
കഞ്ചിയർ ചൂഴ നിൻറ മൈന്തർ തം കുഴാംകൾ കണ്ടാർ

21 പാകൊക്കുംചൊർ പൈങ്കിളി യോടും പലപേശി
മാക ത്തുമ്പർ മങ്കൈയർ നാണ മലർ കൊയ്യും
തോകൈ ക്കൊമ്പി നന്നവർ കന്ന നടൈ തോററു-
പ്പോക കണ്ടു വണ്ടിന മാർക്കും പൊഴില് കണ്ടാർ

22 ഉമ്പർക്കു ചേരും മണി-
സൗധത്തിൻ നിഴൽപാഞ്ഞി-
ട്ടിങ്ങുതാൻ ദേവലോക-
സൗന്ദര്യമെന്നോതിയും

ഗംഗയോടൊത്തും രാജ-
ഗേഹത്തിൽ പൊന്നിൻമതി-
ലെങ്ങുമേ ചുഴ്ന്നു മിന്നും
കിടങ്ങു കണ്ടാരവർ.

23 പൊന്നിനുള്ളൊളി, പൂവിൻ
കാന്തിയും മണം, നൽത്തേ-
നിന്നെഴം രുചിയും പോൽ,
കാവ്യത്തിൻ രസം പോലെ

അന്നങ്ങൾ പേടയൊത്തു
വിളയാടീട്ടം കാഴ്ച
കന്നിമാടത്തിൻ മുൻപിൽ
കണ്ടാരൊട്ടയലത്തായ്.

24 പത്മജൻ മുതലായോ-
രെല്ലാരുമുപമിക്കാ-
നെപ്പൊഴുമഴകിങ്കൽ
പത്മയെ നിനയ്ക്കുന്നു; 152

22 ഉമ്പർ ക്കേയും മാളികൈ യോളി നിഴല് പായ
ഇമ്പർ ത്തോൻറും നാകർക നാട്ടി നെഴില് കാട്ടി-
പ്പമ്പി പ്പൊങ്കും കങ്കൈയി നാഴ്ന്ത പടൈമന്നൻ
അമ്പൊർ കോയിർ പൊന്മതില് ചുററും മകഴ് കണ്ടാർ

23 പൊന്നിൻ ചോതി പോതിനി നാററം പൊലിവേ പോല്
തെന്നുൺ ടേനി ററീഞ്ചുവൈ ചെഞ്ചൊർ ക്കവിയിമ്പം
കന്നി മ്മാട ത്തുമ്പരിൻ മാടേ കളിപ്പോട്ട
അന്നം മാട്ട മുൻറുറൈ കണ്ടാം കയനിൻറാർ

24 ചെപ്പും കാലൈ ചെങ്കമലത്തോൻ മുതല് യാരും
ഒപ്പെൺ പാലും കൊണ്ടുവ മിപ്പോ രുവമിക്കും

അപ്പത്മയല്ലോ നിൽപ്പ്;
മററൊന്നായുപമാനം
കല്പിപ്പാനില്ലാതായി
കവികൾക്കാകും തന്നെ!

25 പാർവതീദേവിക്കൊക്കും
പാൽമൊഴിമാരെല്ലാരും
പാത്തീടിൽ കരാഞ്ജലി
ശീഷത്തിലർപ്പിച്ചീട്ടും
പാരമക്ഷാമഗുണ-
ശാലിനീതിരുമേനി
പൂരിക്കുമഴകൊളി-
ക്കന്തമേ കാണത്തവർ
പാരിങ്കലുള്ളോരെല്ലാം
കണ്ണുകൾക്കിമ വന്ന-
പാടോർത്തു ശപിച്ചീട്ടും
തന്നെത്താൻ നിരന്തരം
വാനവരനിമേഷ-
രോർത്തീട്ടമിരുകണ്ണാൽ
നൂനമിന്നൊരുഫല-
മില്ലാതെ വന്നെന്നേവം.

26 മാനിനെ വെന്നും കൊല-
വാളിനെക്കൊന്നും കയൽ-
മീനിനെപ്പിന്നാക്കിയും
പിടയും കണ്ണുള്ളവൾ 164

അപ്പെണ്ടാനേ യായിന പോതിം കയല് വേറോർ
ഒപ്പും കേകൊൺ ടെവ്വകൈ നാടി യുരൈ ചെയ്വേം

25 ഉമൈയാ ളൊക്കു മങ്കൈയ രുച്ചി ക്കരം വൈകം
കമൈയാൺ മേനി കണ്ടവർ കാട്ചി ക്കുരൈ കാണ
ഇമൈയാ നാട്ടം പെററില മെൻറാ രിരു കണ്ണാല്
അമൈയാ തെൻറാ രന്തര വാന ത്തവരെല്ലാം

26 വെൻറം മാനൈ ത്താരയില് വേലും കൊലൈവാളും
പിൻറം മാന പ്പേർകയ ലഞ്ച പ്പിറഴ് കണ്ണാൾ

മേരുവും പാലാഴിയു-
മില്ലാതെ വാനോരന്ന-
ച്ചാരുവാം വെണ്മാടത്തിൽ
ച്ചേർന്നതാമമൃതല്ലോ.

27 തേന്മൊഴിയാളാമൊരു
പെണ്ണിനെത്തരാനിനി
നാന്മുഖനസാദ്ധ്യമാ-
വാനവരിരന്നാലും
നന്മണിയെഴുമാഴി-
ക്കമൃതല്ലാതേ വേറെ-
യൊന്നിനിത്തന്നീടുവാ-
നാവതല്ലോർത്തീടണം.

28 വാനകം കാത്തീടുന്നോ-
രിന്ദ്രനും കൊതി തോന്നും
മേനക തുടങ്ങിയ
മാന്മിഴിമാരെല്ലാരും
ആ നവനീതാംഗിത-
ന്നഴകു കണ്ടിട്ടേററം
മാനസമഴൽപ്പെട്ടു
മാഴ്കുന്നു ദിനംതോറും.
മാനിനീമണിമാരാ-
മവർതന്മുഖശീത-
ഭാനുവിന്നെന്നും പക-
ലെന്നായിത്തീർന്നു നൂനം. 186

കൻറം മാട ക്കോവി നളിക്കും കടലൻറി
അൻറം മാട ത്തുമ്പ രളിക്കും മമൃതന്നാള്.

27 പെരുന്തേനിൻ ചൊർപെണ്ണി വളൊപ്പാളൊരു പെണ്ണെ
തരുംതാ നെൻറാ നാന്മുക നിന്നും തര ലാമേ
അരുംതാ വന്ത ദേതവ രിരന്താ ലമിഴ്തെന്നും
മരുംതേ യല്ലാ തെന്നിനി നല്കും മണിയാഴി

28 അണൈയാൺ മേനി കണ്ടപി നണ്ട ത്തരശാളും
വിണൈകോർ മേവും മേനകൈ യാതിം മിളിർവേർകൺ
ഇണൈയോ രുള്ള ത്തിന്നലി നോർതം മുകമെന്നും
പ്പനി തോയ് വാനിൻ വെണ്മതി ക്കെൻറും പകലൻറേ

29 ചെന്താരു വെടിഞ്ഞിന്നീ
മങ്കയാൾ മന്നിൽ പ്പിറ-
ന്നെന്നതിൻമൂലം, മേനി
വാട്ടിട്ടും തപോവ്രതം
അന്തണന്മാരോ ധർമ്മ-
മൂർത്തിയോ ദേവന്മാരോ
സന്തതം ചെയ്യ്താരെന്ന-
തെങ്ങനെയുരച്ചീടാം?

30 തങ്ങൾക്കു തുല്യം തങ്ങ-
ളെന്നോതും മട്ടിൽ മിന്നും
മങ്കമാർ "മാനേ! തേനേ!
അമ്മണീ! അമൃതമേ!"
ഇങ്ങനെ താലോലിച്ചു
മുന്നിലായ്പ്പൂക്കൾ തൂവി;-
യങ്ങതിൻമീതേ മന്ദം
കാൽത്തളിർവെയ്പ്പൂ ദേവി.

31 പൊന്നണിക്കിങ്ങിണിയും
രത്നമാലകൾ പുഷ്പ-
സുന്ദരഹാരങ്ങളും
മേഖലാഭരണങ്ങൾ
എന്നിവയണിഞ്ഞങ്ങു
പൂങ്കൊടിമാരും തോഴീ 197

29 മലർമേ നിൻറിം മങ്കൈയി വ്വൈയ ത്തിടൈവൈക-
പ്പലകാ ലുന്തം മെയ്ന്നനി വാട്ടും പടി നോററാർ
അലകോ വില്ലാ വന്തണ രോന ല്ലറമേയോ
ഉലകോ വാനോ വുമ്പർകൊ ലോവീ തുണരേമാല്

30 തന്നേ രില്ല്യാ മങ്കൈയർ ചെങ്കൈ ത്തളിർമാനേ
അന്നേ തേനേ യാരമിർ തേയെ ൻറടി പോററി
മുന്നേ മുന്നേ മൊയ്മ്മലർ തൂവി മുറൈ ചാര
പ്പൊന്നേ ചൂഴും പൂവി നൊതുങ്കി പ്പൊലികിൻറാൾ

31 പൊൻചേർ മെൻകാർ കിൺകിണി യാരം പുനൈയാരം
കൊഞ്ചേ മല്കൻ മേകലൈ താങ്കി ക്കൊടിയന്നാർ

വൃന്ദങ്ങൾ ചുററും നില്ക്കേ
വിളങ്ങീ മനോജ്ഞാംഗീ
മിന്നലിൻ ശതകോടി
ചുററിലും സേവചെയ്കെ
മിന്നിടും മഹാറാണി-
യാകിയ മിന്നൽക്കൊപ്പം.

32 കൊന്നിടും വേലും കാല-
നെന്നിവ മുഴവനും
വെന്നിടുമെന്ന മൊഴി
ചൊന്നിടും മിഴിയുള്ളോൾ
അന്നിലയുറേറാൾ തന്നെ-
യെങ്കിലും കല്ലും പുല്ലും
കുന്നുമെന്നിവ കണ്ടാ-
ലുരുകും കനിയല്ലോ.

33 കൗതുകപ്പൂവ്വും നോക്കും
കണ്ണുകൾക്കൊരുത്സവ-
കൗതുകം ചേർക്കും മങ്ക-
മാരുടെ കണ്ണിന്നെല്ലാം
കൗതുകമുണർത്തുന്നോ-
രമൃതായ്ത്തീരും ദേവി
കാകുത്സ്ഥ,ന്നസ്സദ്ദേവ-
ന്നെന്തുതാനായിത്തീരാം! 208

തൻചേർ കോല ത്തിന്നെഴില് കാണ ച്ചതകോടി
മിൻചേവിക്ക മിന്നര ചെന്നും പടി നിൻറാൾ

32 കൊല്ലും വേലും കൂററമു മെന്നും മിവൈയെല്ലാം
വെല്ലും വെല്ലും മെന്ന മതർക്കും വിഴികൊണ്ടാൾ
കൊല്ലും തമ്മെ ത്തൻറതു കൻറും ചുവരുന്തിൺ
കല്ലും പുല്ലും കണ്ടുരു കപ്പെൺ കനികിൻറാൾ

33 വെങ്കളി വിഴിക്കൊരു വിഴവു മായവർ
കൺകളിർ കാണവേ കളിപ്പു നാല്കലാൻ
മങ്കെയർ ക്കിനിയതോർ മരുന്തു മായവൾ
എങ്ക ണാ യകർകിനി യാവ താങ്കൊലോ

34 കാതണികളും മണി-
മാലയുമതിൻമുന്നേ
കാമിനിമാർക്കെല്ലാക്കും
കാമ്യമാമണിയായി;
കാതരമിഴി സീതാ-
ദേവിയാളണിഞ്ഞപ്പോ-
ളായവയെല്ലാമഴ-
കേററവുമുണ്ടായ് വന്നു!

35 എണ്ണിടാ നന്മയാളും
ദേവിയാളേവം നില്ക്കെ-
ക്കണ്ണോട്ട കണ്ണുരണ്ടും
ചേർന്നൊന്നു മറെറാന്നിനെ
കവന്നനേരമുണ-
ർവ്വുംററവരൊന്നായ് ചിത്തം
കലർന്നിട്ടാര്യൻ നോക്കി;
ദേവിയും നോക്കീടിനാൾ.

37 ആ നോട്ടമാകും പാശം
കൊണ്ടവർ പരസ്പര-
മാലോലചിത്തം തങ്ക-
ലാക്കിനാരിരുവരും

218

34 ഇഴൈകളും കുഴൈകളു മെന്ന മുന്നമേ
മഴൈപൊരു കണ്ണിണൈ മടന്തൈ മാരൊടും
പഴകിയ വെനിനുമി പ്പാവൈ തോൻറലാല്
അഴകെനു മണിയുമോ രഴകു പെററവേ

35 എണ്ണരു നലത്തിനാ ളിനൈയ ണിൻറുഴി-
ക്കണ്ണൊട്ട കണ്ണിണൈ കവ്വി യൊൻറൈയൊൻറു
ഉണ്ണവു നിലൈപെറാ തുണർവു മൊൻറിട
അണ്ണലു നോക്കിനാ ളവളു നോക്കിനാൾ.

36 നോക്കിയ നോക്കെനു നതികൊൾ വേലിണൈ
ആക്കിയ മതുകൈയാൻ റോളി നാഴ്ന്തന

അങ്ങനെ വില്ലാളിയും
മല്ലാക്ഷിതാനും മന-
മങ്ങിങ്ങു മാററിത്തങ്ങ-
ളൊന്നായിത്തീന്നാരല്ലോ!

38 തന്വംഗീമണിയാളും
താമരനേത്രൻ താനു-
മൊന്നായിത്തീന്നാരേവം
കണ്ടൊരാ നിമിഷത്തിൽ
ഒന്നിച്ചു പാലാഴിയിൽ
പള്ളികൊണ്ടവർ പിന്നെ-
യൊന്നിക്കും നേരമൊന്നു-
ചൊല്ലുവാനുണ്ടോ വേറെ?

39 അന്തമററഴകിൻെറ
മന്ദിരമാകും രാമ-
ചന്ദ്രനെ ച്ചന്ദ്രാനന
നോക്കിനാളനിമേഷം
സുന്ദരപ്രതിമപോൽ
നിന്നുപോയ് പൊന്നിൻവള 227

വീക്കിയ കനൈകഴല് വീരൻ ചെങ്കണും
താക്കണം കനൈയവ ടനത്തി നൈററവേ.

37 പരുകിയ നോക്കെനും പാശത്താർ പിണിത്തു
ഒരുവരൈ യൊരുവർ ത മുള്ള മീർത്ത ലാല്
വരിചിലൈ യണ്ണലും വാട്ക ണങ്കൈയും
ഇരുവ'രു മാറിപ്പു ക്കിതയ മെയ്തിനാർ

38 മരുങ്കിലാ നങ്കൈയും വശൈയി ലൈയ്യനും
ഒരുങ്കിയ വിരണ്ടുടർ കയിരൊ ൻറായിനാർ
കരുങ്കടർ പള്ളിയിർ കലവി നീങ്കിപ്പോയ്
പ്പിരിന്തവർ കൂടിനാർ പേശല് വേണ്ടുമോ?

39 അന്തമില് നോക്കിമൈ യണൈകി ലാമൈയാല്
പൈന്തൊടി യോവിയ പ്പാവൈ പോൻറനൾ

തൻതിരുകൈത്തെണ്ടിമ്മേ-
ലണിഞ്ഞോരലസാംഗി
ചിന്തയും ധൃതിയൊത്തു
പിൻതുടന്നല്ലോ യുവ-
സുന്ദരൻ മുനിയുമായ്
മറഞ്ഞനേരം മന്ദം.

40 പൂമണം ചിന്തും മാല-
യണിഞ്ഞ പുരാൻ കണ്ണു
പൂകാത്ത ദൂരത്തെത്തി
മറയും മുഹൂർത്തത്തിൽ
പുത്തനാം തിങ്കൾപ്പൊളി-
ത്തുനെററി വിളങ്ങുമ-
പ്പൂങ്കൊടിക്കുളവായി
ഭാവഹാവങ്ങളാകെ.

41 ചിത്തമാം മദയാന-
യ്ക്കുറെറാരു നിയന്ത്രണ-
മററുപോയ് ധൈര്യാഖ്യമാ-
മങ്കുശമയഞ്ഞപ്പോൾ,
രാമനെക്കണ്ടതോടെ
കൺവഴിയുള്ളിൽപ്പുകും
പ്രേമമക്കൃശമദ്ധ്യ-
യ്ക്കുള്ളില്ലമുടയില്ലം

238

ചിന്തെയു നിറൈയുമെയ് ന്നലനും പിൻചെല
മെന്തന മുനിയൊടു മറൈയ പ്പോയിനാൻ

40 പിറൈയെന നുതലവൾ പെണ്മെ യെൻ പട്ടം
നറൈകമ ഴലംകലാ നയന കോചരം
മറൈതല്ല മനമെന മത്ത യാനൈയിൻ
നിറൈയെനാ മങ്കുശ നിമിർന്തു പോയതേ

41 മാലുറ വരുതലു മനമു മെയ്യും താൻ
നൂലുറു മരുങ്കുല്പോ നുടങ്ക് വാണെട്ടും

പാലിങ്കൽ കലന്നുള്ളോ-
തുറപോലെല്ലാടവും
ചാലവേ പരക്കയായ്,
നോവേററം വളർക്കയായ്.

42 നൊന്തവളതിൻ കഥ-
യാരോടും ചൊല്ലാൻ വയ്യാ-
തന്തരാ വിമ്മിക്കൊണ്ടാ-
ളൂമപോലവശയായ്;
ചെന്താരിൻ ശരം കാമൻ
തൊട്ടത്താ; നപ്പോളുള്ളു
വെന്താളുമെരിതീയിൽ
വിറകായ്ക്കലാശിച്ചു.

43 നെയ്യിടാതേയും തീയ്യിൽ
കാച്ചാതെ നിശിതമായ്-
ച്ചെയ്തിട്ടും വേലുണ്ടെന്നാ-
ലായതിന്നൊക്കും നേത്രം
ത്തുയമാം കപോലത്തി-
ലൊളി വീശീട്ടും കമ്മ-
ലായപോലെത്തിത്തൊട്ടു-
മ്മട്ടേഴും മനോജ്ഞാംഗി
ചായലും പൂഞ്ചേലയു-
മഴികെ വാടീടിനാൾ
തീയാളുമിടംതന്നിൽ-
പ്പതിച്ച പൂവല്ലിപോൽ. 250

കാല്പറു കൺവഴി പ്പുകന്ത കായനോയ്
പാല്പറു പിരൈയെന പ്പരന്ത തെങ്ങമേ

42 നോമ്പറു നോയ്നിലൈ നവല കീററിലൾ
ഊമരിൻ മനത്തിടൈ യന്നി വിമ്മുവാൾ
കാമന മൊരു ശരം കരുത്തി ലെയ്തനൻ
വേമെരി യ തനിടൈ വിറകി ട്ടെന്നവേ.

43 നിഴലിട്ട കുണ്ഡലമതനി നെയ്യിടാ
അഴലിടാ മിളിർന്തിട്ട മയല്കൊൾ കണ്ണിനാൾ
ചുഴലിട്ട കുന്തലും തുകിലും ചോർതര-
ത്തഴലിട്ട വല്ലിയേ പോല ച്ചാമ്പിനാൾ

44 മുഴങ്ങുമരഞ്ഞാണം-
  മുറഞ്ഞ ധൈര്യം, ശംഖും
ഉഴന്നോരുള്ളം, ബോധം,
  മെയ്യുഴകിവയെല്ലാം
ഇഴിഞ്ഞോ, ളിമയറേറാർ
  കടയും നേരമെല്ലാം
വഴിഞ്ഞ കടൽ പോലെ
  വറുതിയുറേറാളായീ.

45 അണികൾ വീണും നാണ-
  മൊഴിഞ്ഞും നിറമററു-
മണിമാർത്തട്ടി ലല-
  രമ്പേററും മാൻപേടപോൽ
അവശം വീഴും പീലി-
  ച്ഛായലാൾ തന്നെ ത്താങ്ങി-
യവിടം വിട്ടാരാളി-
  മാരേറെ വിഷണ്ണരായ്.

46 കാതണിയാളും കയൽ-
  ക്കണ്ണിയെ സ്സഖികുലം
പാദവും കരതല-
  മൊത്ത നൽത്തളിരാലേ 260

44 തഴങ്കിയ കലൈകള്ള നിറൈയും ശങ്കമും
മുഴങ്കിയ വുള്ളമു മറിവു മാമൈയും
ഇഴന്തവ ളിമൈയവർ കടൈയ യാവൈയും
വഴങ്കിയ കടലെന വറിയ ളായിനാൾ

45 കലങ്കളൈ ന്തുകനെട്ടു നാണും കണ്ണുറ
കലങ്കളൈ താനകിൻ മുകത്തി നേവുണ്ട
മലങ്കളൈ യെനവുയിർ വരുന്തി ച്ചോർതര-
പ്പൊലങ്കഴൈ മയിലൈക്കൊ ണ്ടരിതിർ പോയിനാർ.

46 കാതൊട്ടും കുഴൈ പൊരു കയറ് കണൈക്കെതൻ
പാതമും കരങ്കള്ള മനൈയ പല്ലവം

ശീതളതരമായി-
        പ്പട്ടത്ത മെത്ത തന്നി-
ലാതുരഭാവം തീർപ്പാൻ
        ചേർത്തിതങ്ങനന്തരം.

47 വഞ്ഞിപോൽ പനിമഴ
        പെയ്തു താർപ്പൊയ്ക പോലെ
പാമ്പു തീണ്ടീട്ടും ചാരു
        വെണ്മതിബിംബം പോലെ
പാരമപ്പൂതുമലർ-
        പ്പൂമെത്ത വാട്ടും വണ്ണം
പാരവശ്യത്തോടങ്ങു
        കിടന്നു കുമാരിയും.

48 മലമേൽത്തടത്തിങ്കൽ
        പൊഴിയും മഴപോലെ
മുലമേൽ നെട്ടുംകണ്ണു
        വീഴ്ത്തിട്ടും തൂമുത്തുകൾ
ചിലയാം പുരികത്തിൽ-
        ത്താക്കിയ വേല്ക്കണ്ണാൾ ത-
ന്നുലയാം ചുട്ടവീർപ്പി-
        ലപ്പപ്പോൾ മാഞ്ഞു മുററും. 270

താതൊട്ടും കുഴൈയൊട്ട മട്ടത്ത തൺപനി-
ച്ചീതന ണ്ടളിമല രമളി ച്ചേർത്തിനാർ.

47 നാളറാ നറുമല രമളി നണ്ണിനാൾ
പൂളൈ വീ പുരൈപനി പ്പുയർക തേമ്പിയ
താളതാ മരൈമലർ തന്നൈന്ത പൊയ്കൈയും
വാളരാ നുങ്കിയ മതിയും പോലവേ

48 മലൈമിസൈ ത്തട്ടത്തുക മഴൈക്കണാലി പോല്
മുലൈ മുകട്ടുതിർന്തന നെട്ടങ്കൺ മുത്തിനം
ചിലൈനുകർ കടൈയുമൈ ചെറിത്ത വേർകണാൾ
ഉലൈമുക പ്പുകൈനിമി രുയിർപ്പിൻ മായ്ന്തതേ

49 അൻപെഴാ വനവേടൻ
തൊട്ടത്തു വിട്ടീട്ടന്നോ-
രമ്പേററു തളർന്നീട്ടം
മായൂരി കണക്കവൾ
വെമ്പിയൊട്ടുള്ളം കത്തി-
ക്കാളവേ വാടീട്ടം പൂ-
ങ്കൊമ്പുപോൽ പൂമെത്തയിൽ-
ക്കഴഞ്ഞു ചാഞ്ഞീടിനാൾ.

50 ചൊരിഞ്ഞ നറുമലർ
തറഞ്ഞു പൂമേനിയിൽ;
പൊരിഞ്ഞ കുറിച്ചാർത്തു
തീപ്പൊരിയായിത്തീർന്നു;
എരിഞ്ഞ കനലേററി-
ട്ടിഴന്തുലററം പോയി;
കരിഞ്ഞ മട്ടായിത്തു
വിരിച്ച തളിർത്തൊത്തും.

51 ദാസികൾ പോററമ്മമാർ
മററമ്മ തന്മക്കളും
വൈശസമിതുകണ്ടു
വല്ലാതെ മനം മാഴ്കി 280

49 കമ്പമില് കൊട്ടമന ക്കാന വേടൻകൈ
അമ്പൊട്ട ചോർവതോർ മയില്യ മന്നവൾ
വെമ്പുറു മനത്തനല് വെതുപ്പ മെന്മലർ-
ക്കൊമ്പെന വമളിയിർ കഴൈന്തു ചായ്ന്തനൾ

50 ചൊരിന്തന നറുമലർ ചുറുക്ക ണ്ടേറിന
പൊരിന്തന കലവൈകൾ പൊറിയിർ ചിന്തിന
എരിന്തവെം കനല്ചുട വിഴൈയിർ കോതന്തുല്
ചരിന്തന കരന്തന പല്ല വങ്കളേ

51 താതിയർ ചെവിലിയർ തായർ തൈയ്യർ
മാതുയ രുഴന്തുഴ ന്തഴുങ്കി മാഴ്കിനർ

ആ സുഖവിപര്യയ-
ഹേതുവൊന്നറിയാതെ-
യാശിസ്സുകുറിപ്പല-
പൂക്കളൊലുഴികയായ്.

52 ആളികളുടുത്തു നി-
ന്നാലവട്ടങ്ങൾ വീശി;-
യാളിട്ടമെരിതീയ്യാ-
ക്കാററിനാൽ കത്തിക്കാളി;
മാലകൾ കരികയായ്,
കനലാ;യേവം ദേവി-
യാലയിലുരുകുന്ന
പൊൻപാവ കണക്കായി.

53 "അല്ലിനെ വകുത്തൊരു
പൂമാലക്കാടാ മുടി;
വല്ലുന്ന തോളോ തുണാം
പച്ചക്കൽക്കുന്നായിടാം;
കണ്ണുകൾ കമലങ്ങൾ;
മാരിവില്ലോട്ടം പാരിൽ
വന്നവതാരം കൊണ്ട-
കൊണ്ടലാം കൊണ്ടൽവണ്ണൻ. 292

യാതുകോ ലിതുവെന വെണ്ണു റേററലർ
പോതുട നയിനി നീർ ചുഴററി പ്പോററിനർ

52 അരുകിനി ൻറശൈ ക്കിൻറ വാല വട്ടക്കാല്
എരിയിനൈ മികത്തിട വിഴൈയു മാലൈയും
കരികുവ തീവന കനല്'വ കാട്ടലാല്
ഉരുക ചോർ പാവൈയു മൊത്തു ത്തോൻറിനാൾ

53 അല്ലിനൈ വകുത്തതോ രലങ്കർ കാടെനും
വല്ലെഴു വല്ലവേൻ മരക തപ്പെരും
കല്ലെന മിരുപ്പുയം കമലം കണ്ണെനും
വില്ലൊട്ടു മിരുന്തതോർ മേക മെന്നുമാല്

54 ഞെരുക്കിയുള്ളിൽച്ചെന്നെൻ
ധൈര്യവും ലജ്ജാദിയു-
മുരുക്കിയുയിരാണ്ടു
പോയൊരായുവധീരൻ
ശരിക്കും കാമനല്ലാ,
കുന്നൊത്ത തോളിൽ പുണ്യം
പെരുത്തു ചാഞ്ഞ വില്ലു
കരിമ്പിൻ തണ്ടല്ലല്ലോ.

55 മാനിനിമാർക്കുള്ളോരു
മാനവും മര്യാദയും
നാണവും വിവേകവും
ഞാനേതും കാണ്മീലല്ലോ.
മണ്ണിങ്കൽ തൃക്കാൽ നോവും
വണ്ണമേ നടന്നിങ്ങു
വന്നെന്നിൽ കടന്നാന-
ക്കള്ളനെൻ കണ്ണിലൂടെ.

56 ഇന്ദ്രനീലത്തിന്നൊളി
പൂണ്ടതാം കേശങ്ങളു-
മിന്ദുവിന്നൊപ്പം മുഖ-
മാജാനുബാഹുക്കളും 302

54 നെരുക്കിയുട് പുകുന്തരാ നിറൈയും പെൺമൈയും
ഉരുക്കിയെന്നുയിരൊടു മുണ്ടു പോനവൻ
പൊരുപ്പുറഴ് തോൾ വുണർ പുണ്ണിയത്തനു
കരുപ്പുവില്ലൻറവൻ കാമ നല്ലനേ

55 പെൺവഴി നലനൊടും പിറന്ത നാണൊടും
എൺവഴി യുണർവും നാ നെങ്കും കാൺകിലേൻ
മൺ വഴി നടന്തടി വരുന്ത പ്പോനവൻ
കൺ വഴി നുഴൈയു മോർ കള്വ നേകൊലാം.

56 ഇന്തിര നീലമൊ ത്തിരുണ്ട കുഞ്ചിയും
ചന്തിര വതനമും താഴ്ന്ത കൈകളും

സുന്ദരം നീലശൈല-
സന്നിഭം ഭുജങ്ങളു-
മെന്നി,യെന്നുയിർ കൊണ്ട-
തോക്കിലാ മന്ദസ്മേരം!

57 പരന്നു പാരമൊളി
പരന്നും, കാണ്മോരുയിർ
പരുകും മാറും, ചെന്താർ
ക്കഴലും മാത്രമല്ലാ
ചൊരിയും മദനീര-
മാന്നതാം ഗജേന്ദ്രൻെറ
നടയും നന്നായെൻെറ
കരളിൽപ്പതിഞ്ഞല്ലോ.

58 നിനയ്ക്കിലനിമേഷ-
നല്ലവൻ നറുമണം
തഴയ്ക്കും ചെന്താമര-
ക്കണ്ണുകളിമയ്ക്കുന്നോൻ
ധരിക്കും വരിവില്ലു
കരത്തിൽ; പൂണൂൽ മാറിൽ;
ശരിക്കുമൊരു രാജ-
നന്ദനനെന്നേ തോന്നൂ. 312

ചുന്തര മണി വരൈ ത്തോള്ക മേയല്ല
മുന്തിയെ ന്നുയിരൈയം മുറുവലുണ്ടതേ

57 പടർന്തൊളി പരന്തുയിർ പരുക മാകവും
തടന്തരു താമരൈ ത്താള്ക മേയല
കടന്തരു മാമത ക്കളിനല് യാനൈ പോല്
നടന്തതു കിടന്തതെ നുള്ള നണ്ണിയേ.

58 ഉരൈ ചെയി റേറവർത മുലരു ളാനലൻ
വിരൈചെറി താമരൈ യിമൈക്ക മെയ്മ്മൈയാൻ
വരിചിലൈ ത്തടക്കൈയൻ മാർപി നൂലിനൻ
അരചിളം കുമരനേ യാകല് വേണ്ടുമാല്

59 എന്നുടപ്പിറപ്പായ
ധൈര്യമാം യന്ത്രം ചൂഴ്ന്ന
കന്യകാത്വമാം കോട്ട
ഭേദിച്ച കുമാരനെ
കണ്ണിനാലൊരു കുറി-
യിനിയും കാണും മുന്നേ-
യെന്നുയിർ പോയീട്ടമോ-
യെന്നഴൽകൊണ്ടീട്ടന്നേൻ''

60 ഇങ്ങനെ പുലമ്പിനാൾ
പലതും; ''മുന്നിൽ വന്നു
നിന്നിതോ? പിന്നെപ്പോയി
നീങ്ങിനാ''നെന്നും ചൊല്ലി
തിങ്ങിന മാരാതപം
വിങ്ങിട്ടം മനമോടേ-
യൊന്നിനൊന്നല്ലാതോരോ-
ന്നങ്ങനെ നിനയ്ക്കുവേ.

61 അന്നത്തിൻ നടയാൾക്കു
പെരുകും കാമത്തീയു
തന്നെയും ചുട്ടവതു
പൊറുക്ക വയ്യെന്നോതി 322

59 പിറന്തുടൈ നലനിറൈ പിണിത്ത വെന്തിരം
കറങ്കുപു തിരിയുമെൻ കന്നി മാതില്
എറിന്തവ കുമരനൈ യിന്നും കണ്ണിൻ കണ്ടു
അറിന്തുയി രിഴക്കവു മാകുമേ കൊലാം.

60 എൻറിവൈ യിനൈയന വിളമ്പു മെല്വെയിൻ
നിൻറന നിവണെന്നു നീങ്കി നാനെനും
കൻറിയ മനത്തുറു കാമ വെട് കൈയാല്
ഒൻറല പലനിനൈ ന്തുരുകം കാലൈയേ.

61 അന്നമെ ന്നടൈയവട് കമൈന്ത കാമത്തീ-
ത്തന്നൈയും ചുട്ടവതു തരിക്കി ലാനെന

മുന്നമേ വേവും കതി-
രാന്നവൻ കരമെല്ലാം
തന്നിലേ ചുരുക്കിയ-
ക്കടലിൽ ച്ചാടീ വേഗം.

62 വിടന്ന പൂവിൻമണം
കലന്ന തെന്നലാകും
വീശിയ പാശത്തോട്ടം
ചെമ്മാനമിരുളോട്ടം
ചെമ്പകമേനിസ്സുഴൽ
ചേക്കുവാനെത്തീ രാവും
ചെമ്പിച്ച കേശം പൂണ്ട
കറുത്ത കാലൻ പോലെ.

63 മീതെയപ്പറവയാം
പറയും കീഴേ തുള്ള-
മോതയാം ചിലമ്പൊട്ടും
ചെമ്മാനച്ചോരയോട്ടും
പാതകമേറുമിരുൾ-
പ്പൂതപ്പും ചാർത്തി വരും
ഭൂതമാമെന്നേ സന്ധ്യാ-
വേളയെച്ചൊല്ലീടാവൂ. 332

നന്നെട്ടും കരംകളൈ നട്ടക്കി യോടിപ്പോയ്
മുന്നൈ വെം കതിരവൻ കടലിൻ മൂഴ്കിനാൻ.

62 വിരിമലർ ത്തെൻറലാം വീച്ചു പാശമും
എരി നിറ ച്ചെക്കരു മിരുളും കാട്ടലല്
അരിയ വട് കനറരു മന്തി. മാലൈയാം
കരുനിറ ച്ചെമ്മയിർ ക്കാല നേർറാൻററിനാൻ.

63 മീതറൈ പറവൈയാം പറൈയും കീഴ് വിളി
ഓത മെൻ ചിലമ്പൊട്ട മുതിര ച്ചെക്കരും
പാതക വിരുള് ചെയ്കം ചുകമും പററലാർ
ച്ചാതക മെന്നവും തകൈത്തി മ്മാലൈയേ,

64 പൊയ്കയാം തീയിൽച്ചാടി-
　　പ്പൂക്കളിൻ വിഷം പൂശി-
പ്പോന്നിട്ടും തെന്നൽ വന്നു
　　നുഴയും പൊഴുതെല്ലാം
കാമൻെറ ക്രൂരമ്പേററു
　　പുൺപെട്ട പൂമേനിയിൽ-
ക്കൊള്ളുന്ന നോവേററിട്ടു
　　കാമിനി തളൎന്നുപോയ്!

65 കടലോ കാറോ നീല-
　　മലയോ കായാമ്പൂവോ
പടരും നീലോല്പലം
　　കറുത്തോരാമ്പൽപ്പൂവോ?
ഉടൽചേർ മങ്കസ്സുയിർ
　　പോക്കുവതേതെന്നോക്ക-
യടരാണ്ടീടും ദൈത്യൻ
　　നിറത്തോടെത്തീയന്തി.

66 പരക്കും കരിനിറം,
　　താരമാമെകിർപ്പല്ലു,
മിരസ്സും കാററാമൂത്തും
　　ചെമ്മാനവിഷവായും
നിരക്കെയിവയാളു-
　　മന്തിയാം പാമ്പേ നാക്കു　　　　343

64 കയങ്ക ളെന്നും കനറോയ്ന്തു കടിനാൺ മലരിൻ വിടംപൂശീ
ഇയങ്ക ഒതൻറൻ മയ്യതവേ ളെയ്ത പുണ്ണിനിടൈ നുഴൈയ
വയങ്ക മുണർവു നന്നലമു മുരുക്കി ച്ചേർവാ ളുയിരുണ്ണ
വയങ്ക മാലൈ വാനോക്കി യിതുവോ കൂററിൻ വടിവെൻറാൾ

65 കടലോ മഴൈയോ മുഴുനീലക്കല്ലോ കായാ നറുംപോതോ
പടർപൂം കുവളൈ നറുമലരോ നീലോർ പലമോ പാനലോ
ഇടർചേർമടവാ രുയിരുൺപതിയാതോവെൻറു തളർ വാണ്മൻ
അടല്ചേ രസുരർ നിറംപോലു മന്തി മാലൈ വന്തതുവേ.

66 മൈവാളിറത്തു മീനെയിററു വാടൈയുയിർപ്പിൻ വളർ ചെക്കർ
പ്പൈവാ യന്തി പ്പട വരവേ യെന്നാ വളൈത്തു പ്പൈകെത്തിയാല്

വളച്ചു നീയെന്തിന്നു
　　വരുത്തീടുന്നു ദുഃഖം?
എയ്യുവാനൊരാളെന്നെ-
　　ത്തയ്യാറായ് നിന്നീടുന്നു
പൊയ്യല്ല കയ്യുക്കേററ-
　　മുള്ളവൻ മലരമ്പൻ
ഈയുള്ളോർക്കയിരൊന്നേ;
　　വേറില്ല; പോററാനേതും
വയ്യെന്നോ? പഴിയേല്പ-
　　തെന്തിനോ? പകയുണ്ടോ?

67 "ലോകത്തിൽ കാളകൂടം
　　പരന്നോ? കരിങ്കടൽ
തീരത്തെക്കവിഞ്ഞെങ്ങും
　　കിളന്നോ? ചിന്തിക്കുകിൽ
നീലക്കാർ നിറമെങ്ങും
　　നിരക്കെക്കാണുന്നതു
നീലാളിവർണ്ണൻ തന്നെ-
　　യെല്ലാരും നിനപ്പാനോ?
കാലൻെറ കരിനിറ-
　　മഞ്ജനത്തിങ്കൽ ചേർത്തു
ചാലവേ കുഴച്ചിട്ടു
　　വാനവും പാരും മററും
നന്നായി മെഴുകിയ-
　　തെന്നായും വരാം ചുററും
കുന്നിക്കുമിരുട്ടിൻെറ
　　കൂത്താട്ടം കണ്ടീടുകിൽ. 366

എയ്‌വാനൊരുവൻ കൈയോയാനയിരു മൊരൻെറയിനിയില്ലെ
ഉയ്‌വാനുറവി പ്പഴി പൂണ വെന്നോട്ട നക്കുപ്പകൈയുണ്ടോ?

67 ആല മുലകിറു പരന്തതുവോ വാഴി കിളർന്ത തോവവർതം
നീല നിറത്തൈ യെല്ലോരു നിനൈക്ക വതുവായ് നിരമ്പിയതോ
കാല നിറത്തൈ യഞ്ചനത്തിറ് കലന്തു കുഴൈത്തു ക്കായത്തിൻ
മേല നിലത്തു മെഴുകിയതോ വിളൈക്കു മിരുളായ് വിളൈന്തതുവേ,

68 ''കണ്മുന്നിൽ നിന്നോൻ പോയി-
മറഞ്ഞോ; നാരും തന്നെ-
യമ്മദനാഹരൻ തന്നെ-
ത്തടുപ്പാൻ മുതിന്നില്ല!
ഇങ്ങനെ ഗതിയററ
പെണ്ണെന്നു നണ്ണാതേ നീ;-
യിങ്ങനെ യൊളിയമ്പു
കോകമേ തൊടുക്കാതേ!
ഇരുട്ടത്തേവം ചെയ്യാ-
നോതിയതലരമ്പൻ
കരുത്ത; നല്ലെന്നാലോ
ഞാൻ ചെയ്ത പുരാപാപം!''

69 അങ്ങനെയഴലേററം
ചിന്തയിൽ നീറിപ്പാര-
മംഗനാമണി നില്ക്കെ,-
യങ്ങേററം വാനത്തോളം
തുംഗതയാളും കന്നി-
മാടത്തിൽ ചന്ദ്രകാന്ത-
സുന്ദരശിലാവേദി
തന്മേലേ വിളങ്ങീട്ടും
നെയ്‌ വിളക്കുകൾ നീക്കി-
പ്പകരം ചൂടാകാത്ത
പൊന്മണിദീപം വെച്ചു
രാവെല്ലാം പകലാക്കി. 378

68 വെളിനി ൻറവരോ പോയ്മറൈന്താർ വിലക്ക വൊരുവറു-
തമൈക്കാണേൻ
എളിയൻ പെണ്ണെ ൻറിരങ്കാതേ യെല്ലി യാമത്തിരുളൂടേ
ഒളിയം പെയ്യു മന്മതനാ രുനക്കിമ്മായ മുരത്താരോ
അളിയെന പെയ്ത തീവിനൈയേ യൻറിലാകി വന്തായോ.

69 ആണ്ടം കനൈയാ ളിനൈയ നിനൈന്തഴുങ്ക മേല്വൈ യകല്വാന-
ന്തീണ്ട നിമിർന്ത പെരും കോയിറ് ചീത മണിയിൻ-
വേതികൈ വായ്
നീണ്ട ചോതി നെയ്വിളക്കം വെയ്യ വെൻറം കവൈ നീക്കി-
ത്തൂണ്ടല് ചെയ്യാ മണിവിളക്കിൻ ചുടരാലിരവൈ പ്പകല്ചെയ്താർ.

70 മന്ഥരം മഹാവിഷ്ണു
 നാട്ടിയുമതിന്മീതേ
ബന്ധുരം നാഗമണി-
 ത്താമ്പൊന്നു ചുററിക്കൊണ്ടും
അംബരചാരീജന–
 മമൃതുണ്ടാക്കിയുള്ളൊ-
നംബുധി കടഞ്ഞപ്പോൾ
 ച്ചിന്തിയ രത്നങ്ങളും
അംഭസ്സിൻ കണങ്ങളു-
 മനന്തതാരാഗണ-
സംഖ്യസ്സുമതിവേല-
 മായ് മിന്നിത്തിളങ്ങവേ
അംഭസാം നിധി മീതെ-
 യമൃതശാതകുംഭ-
കുംഭംപോൽ പൊന്തിപ്പൊന്തി-
 യുദിച്ചു വെൺതിങ്കളും.

71 പണ്ടാലിന്നിലമേലേ
 കിടന്നു പാരും നീരു-
മുണ്ടാനംകൊണ്ടൽവർണ്ണ-
 നുണ്ടായ വിശപ്പോടെ
വണ്ടായിട്ടജനന്നു
 നാന്മറ മുരണ്ടപ്പോ-
ളുണ്ടായീ ചെന്താമര-
 പ്പൊക്കിളാമാഴിക്കുള്ളിൽ! 390

70 പെരുന്തി ണ്ണെട്ടമാല് വാരെനിറുവി പ്പിണിത്ത–
 പാമ്പിൻ മണി താമ്പിൻ
വിരിന്ത തിവലൈ യുതിർത്തമണി വിശുമ്പിൻ മീനിൻ മേല്വിളങ്ക
അരുന്ത വമരർ കലക്കിയനാ ളമുതു നിറൈന്ത പൊൽകലശം
ഇരുന്ത തിടൈവ നെഴുന്തതെന വെഴുന്ത വെഴുന്ത താഴി വെണ്ടിങ്കൾ.

71 വണ്ടാ യയനാൻ മറൈപാട മലർന്ത തൊരുതാമരൈ പ്പോതു
പണ്ടാ ലിലൈയിൻ മിശൈക്കിടന്തു പാരു നീരും
 പശിത്താൻപോല്

കണ്ടാവാമത്തു, കടൽ,
മറ്റൊരു നല്ല വെള്ള-
ത്തണ്ടാരായ് വെന്തിങ്കളെ-
യ്യയത്തീ വാനിൽത്തദാ.

72 താരകനിരപൂത്ത
പുള്ളിവാനത്തിന്നുള്ളിൽ
ചേരും കൂരിരുൾക്കൂട്ടം
നക്കിട്ടും നീലാക്കറ്റ
കിഴക്കേ ദിക്കിൻമീതേ
വെച്ചതാം വെൺകുംഭത്തി-
ന്നകത്തു വിരിയുന്ന
പൂക്കുല പോലേ മിന്നി.
അക്കാഴ്ച കാണുന്നേര-
മെന്തെല്ലാം വികാരങ്ങ-
ളക്കിളിമൊഴിക്കുണ്ടാ-
മെന്നു ഞാനോർത്തീടുന്നു!

73 നിറന്ന സന്ധ്യാകാല-
ഹസ്തങ്ങൾ നീട്ടി, പ്പാരിൽ-
പ്പരന്നോരിരുട്ടെല്ലാം
വിഴുങ്ങാൻ മതിയൊത്തു 400

ഉണ്ടാ ന ്ധി ക്കടല് പൂത്ത തോ തക്കടല്യം താൻ വേറോർ
വെണ്ടാമരൈയിൻ മലർ പൂത്ത തൊത്ത താഴി വെണ്ടിങ്കൾ.

72 പുള്ളി ക്കറിയി ട്ടെന വൊൺമീൻ പൂത്ത വാനം പൊലികങ്കല്
നള്ളിർ ചിറന്ത വിട്പിഴമ്പൈ നക്കി നിമിരു നിലാക്കറ്റൈ
കീളൈള ക്കിളവി ക്കെന്നാംകൊല് കീഴ്പാ ററിശൈയിൻ
മിശൈവൈത്ത
വെള്ളി ക്കുംപ ത്തിളങ്ക മുകിൻ പാളൈ പോൻറു വിരിന്തു ളതാല്

73 വണ്ണ മാലൈ കൈപരപ്പി യുലകെ വളൈന്ത വിരുളെല്ലാം
ഉണ്ണ വെണ്ണി ത്തൺമതിയ ത്തുതയത്തെഴുന്ത നിലാക്കറ്റൈ

കിളന്ന നിലാക്കററ
പരന്നു വിണ്ണും മണ്ണും
നിരന്നു നില്ലും 'ചട-
യപ്പ്'ന്റെ പുകൾപോലെ.

74 നീരാഴി തന്നിൽ നിന്നും
പൊന്തിയ തിങ്കൾത്തച്ചൻ
പാരാകെപ്പരത്തിയ
കരങ്ങൾ കൊണ്ടുമേലെ
നാരായണൻ തൻ തിരു-
നാഭിയിൽ പ്പണ്ടുണ്ടായോ-
രീരേഴുലോകം വീണ്ടും
പുതുക്കാനെന്ന മട്ടിൽ
വാരെഴും പുതുവെണ്മ
പൂണ്ടുള്ള സുധാമയ-
സാരമാം നിലാവെങ്ങും
പൂശിനാൻ പുരുമോദം,

75 ത്തുമണം വഴിഞ്ഞുള്ള
താമരപ്പൂക്കൾ വാടീ
ശ്രീമഹാലക്ഷ്മി ഭൃംഗ-
രാജിയോടൊത്തൊഴിയവേ
ആ മഹാചക്രവർത്തി-
യൊഴികെ സ്സാമന്തന്മാർ
കേമത്തമാളുംപോലെ-
വിടന്നിതാമ്പൽപ്പൂക്കൾ. 412

വിണ്ണു മണ്ണും തിശൈയനൈത്തും വിഴുങ്കി ക്കൊണ്ടു വിരിനന്നീർ
പ്പണ്ണൈ വെണ്ണെയ് ച്ചടൈയൻറൻ പുകഴ്പോ ലെങ്കും പരന്തുളതാല്

74 നീത്ത മതനിൻ മുളൈത്തെഴുന്ത നെട്ടുവെണ്ടിങ്കളെനും തച്ചൻ
മീത്തൻ കരങ്ക ളവൈപരപ്പി മികു വെണ്ണിലവാം വെൺചുതൈയാർ
കാത്ത കണ്ണൻ മണിയുന്തി കമലനാളത്തിടൈ പ്പണ്ടു
പൂത്ത വണ്ടം പഴൈയതെൻറു പുതുക്ക വാനും പോൻറുളതാല്.

75 വിരൈചെയ് കമല പ്പെരും പോതു വിരുമ്പി പ്പുകുന്ത തിരുവിനോടും
കുരൈചെയ് വണ്ടിൻ കുഴാമിരിയ ക്കുമ്പി ച്ചാമ്പിക്ക വിന്തുളതാല്
ഉരൈചെയ് തികിരി തനൈ യുരുട്ടി യൊരുകോ ലോച്ചി യുലകാണ്ട
അരചനൊഴുങ്ക ത്തലൈ യെടുത്ത കുറുമ്പു പോൻറ തരക്കാമ്പല്

76 ''കുററാക്കററിരുട്ടിൻെറ
മട്ടിൽ വന്നലരത്തെ
മുററുമേ വിഴങ്ങിയ
കറുത്ത തീക്കട്ടയിൽ
പെട്ടെന്നു പൊന്തിക്കൊണ്ട
വെൺതീയാം ഭവാൻ നിദ്ര-
വിട്ടിടാതെഴുന്നോരാ-
നീലക്കാർ വണ്ണൻ തൻെറ
നിറത്തോടേററു തോററു
പുറമേ പോയിട്ടേററ-
മലയുമാഴിക്കൊപ്പ-
മെനിക്കുമഴലേററി.''

77 കൊടിയോനല്ലല്ലോ നീ
തിങ്കളേ, കൊല്ലാത്തവൻ
വടിവിലമൃതത്തോ-
ടൊത്തിങ്ങു വന്നോനല്ലീ?
പിടിയിൻ നടയാളാം
പെണ്ണൊട്ടും പിറന്നവൻ
കൊടിയ ചൂടേററുന്നോ
കടലിൻ മകനാം നീ?

78 വാനത്തു തിങ്ങിവിങ്ങും
വെണ്ണിലാക്കതിർച്ചാട്ട-
വാറങ്ങു മാറിൽക്കൊണ്ട-
വാറങ്ങു വരാംഗിയാൾ 424

76 നീങ്കാ മായൈ യവർതമക്കു നിറമേതോററു പ്പുറമേപോയ്
എങ്കാക്കിടക്കു മെറികടർക മെനക്കും കൊടിയൈ യാനായേ
ഓങ്കാ നിൻറ വിരുളായ്വ ത്തുലകൈ വിഴുങ്കി മെന്മേലും
വീങ്കാനിൻറകരു നെരുപ്പിനിടൈയേ യെഴുന്ത വെണ്ണെരുപ്പേ

77 കൊടിയൈ യല്ലൈ നീ യാരൈയും കൊല്കിലായ്
വടുവി ലിന്നമു തത്തൊടും വന്തനൈ
പിടിയിൻ മെൻനടൈ പ്പെണ്ണൊടെ ൻറാലെനൈ-
ച്ചുടുതി യോകട റേറൻറിയ തിങ്കളേ

78 മീതു മൊയ്ത്തെഴു വെണ്ണില വിൻകതിർ
ത്തൂമാത്തു മത്തികൈ മെൻമുലൈ മേറ്പട

വാരുററൊരന്നപ്പേട
    കനലിൽപ്പെട്ടും പോലെ
വാരിജപ്പൂമെത്തയിൽ
    വീണുരുണ്ടാടൽപ്പെട്ടാൾ,

79 നീങ്ങാതെ പരന്നുള്ള
    പൂനിലാക്കതിരേററു
മങ്ങിയാ മനോജ്ഞാംഗി
    വേവുററു തളന്നു പോയ്
വിടന്ന ചെന്താമര-
    പ്പൂക്കളും വാടിത്തെല്ലു
കിടന്ന നേരം പൂവ-
    ലാംഗിയും വാടീടിനാൾ.

80 ചന്ദനം സുരഭിലം
    മേനിയിൽപ്പൂശുന്തോറും
സുന്ദരി താപാത്തയാ-
    യുഴന്നാ; ളാളീജനം
പൊൻതാലവൃന്തം കൊണ്ടു
    വീശവേ കൊങ്കത്തട-
ത്തിങ്കലും കനലൊളി;
    മരുന്നില്ലീ മാലിന്നോ. 434

ഓതി മപ്പെടൈ വെങ്കന ലുറെറന-
പ്പോതു മൊയ്ത്തമ ളിപ്പുരണ്ടാളരോ

79 നീക്ക മിൻറി നിമിർന്ത നിലാക്കതിർ
താക്ക വെന്തു തളർന്തു ചരിന്തനൻ
ചേക്കൈ യാകി മലർന്ത ചെന്താമരൈ
പ്പൂക്കൾ പട്ടത പ്പൂവൈയും പട്ടനൾ

80 വാശ മങ്കല വൈക്കളി വാരിമേർ
പൂശ പ്പൂശ പ്പുലർന്തു പുഴങ്കിനള്
വീശ വീശ വെതുമ്പിനൺ മെന്മുലൈ
ആശൈ നോയ്ക്കു മരുന്തുമു ണ്ടാങ്കൊലോ.

81 പൂമ്പൊടി ചിന്തും പുതു
　　പൂക്കളെക്കൊണ്ടും പുത്തൻ
നാമ്പെഴും തളിരാലും
　　തീർത്തുള്ള പൂമെത്തകൾ
പൂമേനിച്ചൂടാൽക്കരി-
　　ഞ്ഞീടവേ യവമാററി-
ത്തായമാക്കൊക്കും ചേടി-
　　മാരവരോരോന്നായി
ആയവർ വീണ്ടും വീണ്ടും
　　വിരിച്ചാരേവം മെത്ത-
യായിരത്തിരട്ടിയാ-
　　യട്ടക്കിവെച്ചാരല്ലോ.

(വൃത്തഭേദം)

82, 83 അങ്ങനെ കന്യക കന്നിമാടത്തിലെ-
പ്പൊന്നൊളിപ്പൂമെത്തതന്നിൽ ശയിക്കവേ
മിന്നലൊളി മേനിയാളെപ്പൊട്ടന്നനെ-
ക്കണ്മുന്നിലായ് ക്കണ്ട കാമവിവശനാം
ശ്രീരാമദേവനോ മാമുനിയൊത്തുതൻ
നേരാമനുജനുമൊന്നിച്ചു ചെല്ലവേ
മന്നൻ ജനകനവരെയെതിരേററു
നിന്നാ, രനന്തരമുത്തമമായൊരു 448

81 തായ രിററ്പരി ചേടിയർ താഉള്ള
വീയ രിത്തളിർ മെല്ലണൈ മേനിയില്
കായെ രിക്കരി യക്കരി യക്കൊണർന്തു
ആയി രത്തിനിരട്ടി യട്ടക്കിനാർ.

82 കന്നി നന്നക രിർകമഴ് ചേക്കെയുൾ
അന്ന മിന്നണ മായിന ളായവൾ
മിന്നിൻ മിന്നിയ മേനി ക ണ്ടാനെന-
ചൊന്ന വണ്ണലുക്കുററു ചൊല്ലുവാം

83 ഏകി മന്നൈ ക്കണ്ടെതിർ കൊണ്ടവൻ
ഓക്കൈ യോട്ട മിനിതുകൊ ണ്ടുയ്ത്തിട-

പൊന്മേട തന്നിലവരെ സ്സമാദരി-
ച്ചൃഷിഷത്കൗതുകം സൽക്കരിച്ചീടിനാൻ.

84 ചെന്താമരത്തിരുച്ചേവടിപ്പൂംപൊടി
തന്തളിർമേനിയിലേററവൾ തന്മകൻ
വന്തപസ്സാകാരമാർന്നു വന്നാൻ ശതാ-
നന്ദനാമന്ദിരം തന്നിലമന്ദമേ.

85 വന്ന തപോധനൻ തൻപദം കുമ്പിനാൻ
സുന്ദരൻ ശ്രീരാമനാനന്ദപൂർവ്വകം
തന്നേക്കെതിരേററു വന്നതാമഗ്ഗാധി-
നന്ദനൻ തന്നരികത്തു ചെന്നീടിനാൻ.

86 ഗാധിസുതനാം തപസ്വിയോടിങ്ങനെ-
യോതിനാൻ ഗൗതമനന്ദനൻ സാദരം:-
''പൂതമീഭൂതലംചെയ്ത തപോഫല-
മേതാദൃശം യുഷ്മദാഗമനോത്സവം.'' 452

പ്പോക പൂമിയിർ പൊന്നക രന്നതോർ
മാക മാട ത്തമൈനവരും വൈകിനാർ

84 വൈക മവ്വഴിമാതവം യാവുമോർ
ചെയ്കൈ കൊണ്ടു നടന്തെന ത്തീതറു
മൊയ്കൊാം വീരൻ മുളരിയ ന്താളിനാൻ
മെയ്കൊൺ മങ്കൈ യരുൺ മുനിമേവിനാൻ

85 വന്തെ തിർന്ത മുനിവനൈെ വള്ളല്ലും
ചിന്തൈ യാര വണങ്കല്ലും ചെൻെറതിർ
അന്ത മില്കുണ ത്താനെടി താശികൾ
തന്തു കോശിക ൻറൻമരു കെയ്തിനാൻ

86 കോത മൻറരു കോമുനി കോശിക
മാത വൻറനൈ മാമുക നോക്കിയി-
പ്പോതു നീയിവട് പോതപി പ്പൂതലം
ഏതു ചെയ്ത തവമെ ൻറിയമ്പിനാൻ

87 ആ സരോജാസനദേവസമാനനാം
ഭാസുരാത്മാ ശതാനന്ദതപസ്വിയെ
ആസാദിതശാസ്ത്രതത്ത്വനാം കൗശിക-
നാസ്ഥയാ നോക്കിപ്പറഞ്ഞിതേവം വിധം:-

88 "കേൾക്ക തപോനിധേ! താടകാഭീതിയെ-
പ്പോക്കിയ വീരനീ രാജകുമാരനാം.
പിന്നെയെൻ യാഗത്തെ രക്ഷിച്ചു, നിന്നുടെ
ധന്യയാമമ്മയ്ക്കു ശാപമൊഴിച്ചുടൻ
എന്നുള്ളിലുള്ളോരിടരാകവേ നീക്കി-
യെന്നുള്ളതെല്ലാമറിഞ്ഞാലുമേ ഭവാൻ."

## വിശ്വാമിത്രോപാഖ്യാനം

89 ഇങ്ങനെ കൗശികൻ ചൊല്ലവേ ഗൗതമ-
നന്ദനനോതിനാനാനന്ദമഗ്നനായ്:-
"എല്ലാം തവ ദയാവായ്പിനാൽ വന്നതെ-
ന്നല്ലോ നിനപ്പു ഞാൻ താപസോത്തംസമേ!
അല്ലായ്കിലീവീരരാജന്യനന്ദന-
രെല്ലാത്ത കാര്യങ്ങളെങ്ങനെ ചെയ്‌വതും?" 468

87 പൂന്തൺ ചേർക്കൈ പ്പുനിത നൈയേ പൊരു
ഏയ്ന്ത കോൺമൈ ച്ചതാനന്ത നെൻറുമൈ
വായ്ന്ത മാതവൻ മാമുക നോക്കി നൂല്
തോയ്ന്ത ചിന്തൈയൻ കൗശികൻ ശൊല്ലുവാൻ

88 വടിത്ത മാതവ കേട്ടിയി വ്വള്ളറാൻ
ഇടിത്ത വെങ്കര ററാടകൈ യാക്കൈയും
അട്ടുത്തെൻ വേള്‌വിയു നിന്നമൈ ശാപമും
മുടിത്തെ ന്നെഞ്ച ത്തിടർമുടി ത്താനെൻറാൾ

89 എൻറു കോശികൻ കൂറിട വീറിലാ
വൻറ പോതനൻ മാതവ നിന്നരുൾ
ഇൻറു താനുള തേലരി തിയാതിന്ത
വെൻറി വീരർ ക്കെനപ്പും വിളയ്പ്പിമേല്

90 ഇന്ദ്രനീലോപലം നീലോല്പലം ലസ-
ദിന്ദിന്ദിരകുല, മംബുദജാലവും
ചന്തമെഴുന്ന കായാവിൻ സുമമിവ-
യ്ക്കേറ്റു മഴകുററതാം തിരുമെയ്യൊളി
സന്തതാനന്ദസന്ദായകം കണ്ടു ക-
ണ്ടന്തരാ നന്ദിച്ചുകൊണ്ടതിശാന്തനാം
വന്ദ്യ യമി ശതാനന്ദൻ മൊഴികയാ-
യിന്ദുസമാനനം നോക്കിയേവം വിധം:-

91 "നാഥ! നറുമലർ മാല പൂണും വിശ്വ-
നാഥ! കഥിപ്പൻ കഥ യൊന്നു കേൾക്ക നീ
ഗാഥിസുതനീ മുനി പുരാ ധാത്രിക്കു
നാഥനായ് നീണാൾ നയിച്ച കാരുണ്യവാൻ.

92 ധമ്മസംരക്ഷണം ചെയ്തു വാഴുംകാല-
മത്തഹാൻ കാട്ടിൽ നായാട്ടിന്നെഴുന്നെള്ളി
ബ്രഹ്മഷി ലോകൈകവന്ദ്യൻ വസിഷ്ഠൻെറ
ധമ്മാശ്രമത്തിൽക്കരേറിനാൻ ഭൂപനും.

93 മാന്യനാം മന്നനു വേണ്ടും സപര്യക-
ളന്നുനടത്താനരുന്ധതീജാനിയും 486

90 എള്ളില് പൂവൈയും മിന്തിര നീലമും
അള്ളല് വേലൈയു മമ്പുത ചാലമും
വിള്ളും വീയുടൈ പ്പൂവൈ മേവുമെയ്
വള്ള റന്നൈ മതിമുക നോക്കിയേ

91 നറുമ ലർത്തൊരടെ നായക നാ നനക്കു
അറിവു റത്തുവെൻ കേളി വ്വരുന്ത വൻ
ഇറൈയെ നപ്പുവി ക്കീറില്പ ല്ലാണ്ടെലാം
മുറൈയി നീർ പുര ന്തേയരുൺ മുററിനാൻ

92 അരചിൻ വൈകി യറനി നമൈന്തുഴി
വിരശ്ശു കാനിടൈ ച്ചെൻറനൻ വേട്ടൈ മേല്
ഉരചെയ് മാതവ ത്തോങ്ക വശിട്ടനും
പരശ്ശു വാനവൻ പാലണൈ ന്താനരോ.

93 അരുന്തതി കണവൻ വേന്തർ കരുങ്കടൽ മുറൈയി നാററി
ഇരുന്തരു ടരുയി യെന്ന വിരുന്തുഴി യിനിതു നിർക

ഉന്നി വിളിച്ചു സുരഭിയെപ്പീയൂഷ-
സന്നിഭമന്നാദിയാനയിച്ചീട്ടവാൻ.
നന്നായ് ചുരത്തിനാളദ്ദേവധേനവു-
മെന്നതുനേരമുരച്ചാൻ വസിഷ്ഠനും:-

94 'മന്നവ! ഷഡ്രസപൂരിതമാകുമീ-
യന്നമനീകിനിയൊത്തു ഭുജിക്കുക'
വന്ദ്യവസിഷ്ഠവാക്യത്താൽ നരേന്ദ്രനും
നന്ദിച്ചുകൊണ്ടാനതിഥിസൽക്കാരവും
പിന്നെ നറുമലർ മാല്യം സുരഭില-
ചന്ദനാദ്യാദിയാമംഗരാഗങ്ങളും
വന്നു ചേർന്നു സകലർക്കും; ശ്രമം തീർത്തു
മന്നനുമോത്തുണർത്തീടിനാനിങ്ങനെ:-

95 'മാമുനേ! യങ്ങെഴുന്നേററീല, സൈന്യമോ
മാനിതമായിതിഗ്ഗോവിനാലിങ്ങനെ
മന്നവർക്കല്ലേ വിധിച്ചു വേദാദിക-
ളുന്നതവസ്തുക്കളാകയാലങ്ങിനി

96 മാഹാത്മ്യമേറുമിക്കാമസുരഭിയെ
മാനിച്ചെനിക്കു തന്നാലും വിരഞ്ഞിനി' 504

വിരുന്തിനി യമൈപ്പെ നെന്നാ ചുരവിയൈ വിളിത്തു നീയേ
ത്തുരന്തരു ളമിർത മെന്ന വണ്മൈയൈ ചുരന്ത തൻേറ

94 അറുചുവൈ ത്തായ വുണ്ടി യരചനിൻ നനിക ത്തോട്ടും
ചെറുകെന വളിത്തു വേന്തോ ടിയാവരും തുയ്ത്ത പിമെൻറ
നറുമലർ ത്താരും വാച ക്കലവൈയും നല്‌ക ലോട്ടം
ഉറുതുയർ തണിന്തുമന്ന നയ്ത്തുണ ന്തുരൈക്ക ലുററാൻ.

95 മാതവ വെഴുന്തി ലായ്നീ വയപ്പുടൈ പ്പടൈകട് കെല്ലാം
കോതറു മമിർത മിക്കോ വുതവിയ കൊൾകൈ തന്നാല്
തീതറു കണത്താൻ മിക്ക ചെഴുമറൈ തെരിന്ത നൂലോർ
മേതരു പൊരുള്കൾ യാവും വേന്തരു ക്കൈയ്യെ തന്നാല്

96 നിർകിതു തകുവ തൻറാ നീടരും ചുരപി തന്നൈ
എറ്കരു ളെൻറ ലോട്ട മിയംപലൻ യാതും പിന്നർ

മൗനമാണ്ടാൻ മുനി ചെററുനേരം പിന്നെ-
യാനരപാലനോടോതിനാനിങ്ങനെ:-
'നൽക്കൊലവാളാന്ന രാജനങ്ങയ്ക്കിതു
വൽക്കലധാരി ഞാനേകില്ല ചൊല്ലുവൻ.
കേൾക്ക! തനിയേ വരുമിപ്പശു തവ-
പക്കലെന്നാകിലോ കൊണ്ടുപൊയ്ക്കൊള്ളുക'

97 ഇത്ഥം ശ്രവിച്ചിദമിദ്ധമെന്നോർത്തുട-
നത്ഥാനവും ചെയ്തു പാർത്ഥിവോത്തംസവും
ബദ്ധമാമുത്സാഹമോടേ സുരഭിയെ-
ബ്ബദ്ധയാക്കിപ്പുറപ്പെട്ടനേരം ദ്രുതം
വിദ്ധമാക്കിസ്സ്വയം ബന്ധന, മോതിനാ-
ളദ്ധേനു ദേവർഷിവര്യനോടിങ്ങനെ:—
'വിദ്യമാനൻ ഭവാൻ സർവ്വവേദാംഗാദി-
വിദ്യയു,മെന്തെന്നെ വിട്ടുകൊണ്ടീടുവാൻ'?

98 ചൊന്നാൻ വസിഷ്ഠനും 'ഞാനല്ല നല്ലിയ-
തിന്നാ നൃപൻ സ്വയം നിന്നെ ബന്ധിച്ചതേ.'
എന്നതു കേട്ടു സുരഭി കുപിതയായ്
ചൊന്നാൾ:- 'മുടിക്കുവൻ ഞാൻ തന്നെയിപ്പൊഴേ
മന്നവനുള്ള പടകളെല്ലാ'; മുടൻ
തന്നുടെ മേനിരോമങ്ങളെഴുന്നുപോയ്! 524

വറ്കവൈ യുടൈയെൻ യാനോ വഴങ്കലെൻ വരുവ താകിറ്
കൊർകൊൾവേ ലുഴവ നീയേ കൊണ്ടകല് കെൻറു കൂറ

97 പണിത്തു പുരിവെ നെന്നാ പ്പാർത്തിപ നെഴുന്തു ചെങ്കി-
പ്പിണിത്തനൻ ശുരപി തന്നൈ പ്പെയർ വുഴി പ്പിണിയൈ വീട്ടി
മണിത്തട ന്തോളി നാർക ക്കൊട്ടത്തിയോ മറൈകൾ യാവും
കണിത്തവെം പെരുമ വെന്നക്കൈലമറൈ മുനിവൻ ചൊല്വാൻ

98 കൊട്ടത്തിലെൻ യാനേ മററക്കൈ കെഴു വേന്ത ൻറാനേ
പിടിത്തകല് വുററ തെന്ന പ്പെരും ചിനം കതുവു നെഞ്ചോടു
ഇടിത്തെഴു മുരശു വേന്തൻ ചേനൈയൈ യാനേ യിൻറു
മുടിക്കുവെൻ കാണ്ടി യെന്നാ മൊയ്മ്മയിർ ചിലിർത്തതൻേറ

99 വേടരും ചീനരും പിന്നെ യവനരു-
മേവം പലപല ജാതിയിൽപ്പെട്ടവർ
വേഗം പടക്കോപ്പുമേന്തിപ്പുറപ്പെട്ടു
ധേനുവിൻ രോമപടലിയിൽ നിന്നഹോ!
വേന്തൻെറ കെല്പുററ സേനയെയപ്പട
വെട്ടിയെരിഞ്ഞു നുറുക്കിയ വേളയിൽ
വേവലാതിപ്പെട്ടു കോപിച്ചു വന്നിതു
വേലേന്തുമാനൃപൻ തന്നുടെ മക്കളും.

100 അക്കാമധേനുവിൻ ശക്തിയാലല്ലിതു
മിക്ക വേദജ്ഞൻ മുനിക്കുള്ള മായയാം
ധിക്കാരിയായ മുനിതൻ ശിരസ്സിന്നു
വെക്കമെരിഞ്ഞിടാമെന്നോർത്തു രുഷ്ടരായ്
അക്കൗശികന്മാരട്ടക്കേ വസിഷ്ഠൻെറ
നൽക്കോപവഹ്നിയിലായവർ ചാമ്പലായ്.

101 അയ്യിരുപത്തുസുതരുമഴിവതു-
മിയ്യരചൻ കണ്ടു കോപിച്ചുകൊണ്ടുടൻ
നെയ്യൊഴിച്ചുള്ളതാം തീയ്യുപോല്യജ്വലി-
ച്ചയ്യും വെടിഞ്ഞൊരു തേരിലേറീടിനാൻ.
കൈയ്യിലെടുത്തുള്ള വില്ലു കുലച്ചു കൊ-
ണ്ടെയ്യും ശരനിര കണ്ടൊരു മാമുനി 544

99 പപ്പര രെയിനർ ചീനർ ചോനകർ മുതല പല്ലോർ
കൈപ്പടൈ യവനി രനാട്ടും കപിലൈമാ ട്ടുതിത്തു വേന്തൻ
തുപ്പുടൈ ച്ചേനൈ യാവും തൊലൈവുറ ത്തുണിത്ത ലോട്ടും
വെപ്പുടൈ ക്കൊടിയ മന്നൻറ നയർകൾ വെകുണ്ടുമിക്കാർ

100 ചുരപിയിൻ വലിയി തൻറാർ ചുരുതിണ്ടു ലുണര വല്ല
വരമുനി വഞ്ച മെന്നാ മററവൻ ശിരത്തൈ യിന്നേ
അരികുതു മെന്ന പ്പൊങ്കി യടർത്തന രടര വന്നാൻ
എരിയെഴ വിഴിത്ത ലോട്ട മിറന്തനർ കുമര രെല്ലാം.

101 ഐയിരു പതിൻമർ മൈന്ത രവിന്തമൈ യരശൻ കാണാ
നെയ് പൊഴി കനലിർ പൊങ്കി നെട്ടും കൊടി ത്തേർകടാവി-

കൈയ്യിലിരിക്കമബ്രഹ്മദണ്ഡത്തൊടാ-
'യീയ്യായുധങ്ങൾ തടുക്ക'കെന്നോതിനാൻ.

102 ദിവ്യാസ്ത്രമുൾപ്പെടെ മന്നനറിവുള്ള
ഭവ്യായുധങ്ങളയച്ചതഖിലവും
ദിവ്യമബ്രഹ്മദണ്ഡം ഗ്രസിച്ചിങ്ങനെ-
യവ്യാഹതം വിളങ്ങുന്നതു കാൺകവേ
അവ്യാജഭക്തി കലർന്നു വാഴ്ത്തീ നൃപ-
നവ്വീധരായുധപാണിയാം ദേവനെ
ശര്വനുമപ്പോൾ പ്രസാദിച്ചു നൽകിനാൻ
ഖര്വേതരഗുണം ദിവ്യായുധം ക്ഷണം.

103 വിട്ടാൻ നൃപനതു മാമുനിതന്നേക്കു
ചുട്ടാൻ ഭുവനങ്ങളെന്നഞ്ചി വാനവർ
ഒട്ടുമുൾക്കൊണ്ടൊളി ചിന്നി മേനിയിൽ
പൊട്ടിക്കിളന്നു പുറപ്പെട്ട തീപ്പൊരി
ഒട്ടലരെച്ചുട്ടമീശാസ്ത്രമപ്പൊഴ-
മ്മട്ടിലമോഘമഹത്വമെഴുന്നതായ്

104 കണ്ടാനരചന് നതുകാൺകെയോത്തുപോ-
"യാണ്ട തപശ്ശക്തിപൂണ്ടവർക്കെന്നിയേ
ഉണ്ടാകയില്ലീ മഹത്വമന്യർക്കു; ഭൂ-
മണ്ഡലനാഥപ്രഭാവം പ്രഭാവമോ?" 564

കൈതൊടർ കണൈയി നോട്ടം കാർമുകം വളൈയ വാങ്കി
എയ്തനൻ മുനിയും തൻകൈ തണ്ടിനൈ യെതിർക വെൻറാൻ

102 കടവുളർ പടൈക ളീറാക്കററന പടൈകൾ യാവും
വിട വിട മുനിവൻ റണ്ടം വിഴുങ്കിമേല് വിളങ്കല് കാണാ
വടവരൈ വില്ലി തന്നൈ വണങ്കിനൻ വഴുത്ത ലോട്ടം
അടല്പുടു പടൈയൊ ൻറീയാ വന്നവ നകൻറാ നൻേറ

103 വിട്ടനൻ പടൈയൈ ദ വന്തൻ വിണ്ണുളോ രുലകൈ യെല്ലാം
ചുട്ടന നെന്ന വഞ്ചി ത്തുളങ്കിനർ മുനിയും തോൻറി
ക്കാട്ടിയ പടൈയൈ യുണ്ടു കിളർന്തനൻ കിളരു മേനി
മുട്ടവെം പൊറികൾ ചിന്ത പൊരുപടൈ മുരണ്ടതീറേ

104 കണ്ടന നരചൻ കാണാ ക്കലൈമറൈ മുനിവർ ക്കല്ലല്
തീണ്ടിറല് വലിയം തേശു മുളമെനല് ചീരി തൻറാല്

ഇണ്ടലോടേവം നിനച്ച കൗശികനു–
മണ്ടർകോൻ ദിക്കിലണഞ്ഞാൻ തപസ്സിനായ്.

105 ആ രാജപുംഗവൻ ബ്രഹ്മർഷിതൻ തപഃ–
പ്രാഭവം കണ്ടു ചിന്താകുലനായ്പ്പരം
ആ വിധമുള്ള തപഃശക്തി നേടുവാ–
നായിത്തുനിഞ്ഞോ; നതുകണ്ടു വാസവൻ
ആവില ചിത്തനായ് ദേവാംഗനാരത്ന–
മായ തിലോത്തമ തന്നെയയക്കയായ്.

106 അംഗനാരൂപത്തിലാകൃഷ്ടനായ് മുനി–
യംഗജബാണമേററുള്ളമഴിഞ്ഞുടൻ
അങ്ങനെ കാമജലധിയിൽ രാപ്പക–
ലങ്ങുമുഴകി, പ്പരിണതപ്രജ്ഞനായ്
പൊങ്ങിനാൻ പിന്നെ, യച്ചെയ്തികളാകവേ
നഞ്ഞെന്നു നണ്ണിച്ചിരിച്ചുപോയ് കൗശികൻ.

107 വിണ്ണവർകോൻതൻെറ വഞ്ചനയെന്നതു
തിണ്ണമറിഞ്ഞു മുനി ശപിച്ചീടിനാൻ:
"മന്നിലൊരു മർത്ത്യനാരിയായ്പ്പോക നീ"
യെന്നിങ്ങനെ കട്ടം കോപത്തോടേ മുനി 582

മണ്ടല മുഴുതും കാക്കു മൊയ് മ്പൊരു വലിയൻറെന്താ
ഒണ്ടവം പുരിയ വെണ്ണി യുമ്പർകോ ൻറിശൈയൈ യുററാൻ

105 മാണ്ട മാതവത്തോൻ ചെയ്തവലനൈയേ മനത്തിനെണ്ണി–
പ്പൂണ്ടമാതവത്തനാകിയ രചർകോൻ പൊലിയു നീർമൈ
കാണ്ടലുമമരർ വേന്തു ണക്കുറു കരുത്തി നോട്ടം
തൂണ്ടിന നരമ്പൈമാരുട്ടിലോത്തമൈയെന്നു ഞ്ചോൻമാനൈ.

106 അന്നവർ മേനി കാണാവനങ്കവേള് ചരങ്കള് പായ–
ത്തന്നുണർ വഴിന്തു കാതറ് ചലതിയിന ഴുന്തി വേന്തൻ
പന്നരും പകനീർ വുററുപ്പ രിണരർ തെരിത്ത നൂലിൻ
നന്നയ മുണർന്തോനാകി നഞ്ചെനക്കനൻറു നക്കാൻ

107 വിൺമുഴുതാളി ചെയ്ത വിനൈയെന വെകുണ്ടു നീ പോയ്
മൺമകളാതി യെൻറു മടവര റന്നൈ യേവി–

കണ്ണും ചുവപ്പിച്ചു പെട്ടെന്നവിടത്തിൽ
നിന്നുപോയാൻ യാമ്യദിക്കുനോക്കീ സ്വയം.

## ത്രിശങ്കുകഥ

108 അങ്ങെത്തിയുഗ്രതപസ്സുചെയ്യും പൊഴ-
തന്നയോദ്ധ്യാധിപനാമ'ത്രിശങ്കു'വും
തന്നുടലോടെ വാനോർപുരി പൂകണ-
മെന്നുള്ളൊരാശ വസിഷ്ഠനോടോതിനാൻ
എന്നതു കേട്ടു കുലഗുരു ചൊല്ലിനാ-
'നിന്നെനിക്കേതുമതാവില്ല, മന്നവ!'

109 ചൊല്ലീ നൃപനും 'ഭവാനിതു സാധിക്ക-
യില്ലെങ്കിലീമന്നിൽ മററു വല്ലോരെയും
നല്ലപോലെൻഹിതം ചെയ്യുന്നവരെ ഞാൻ
മെല്ലവേ തേടി യജ്ഞാദി ചെയ്യിക്കുവൻ'
എന്നതു കേട്ടു വസിഷ്ഠനോതീ 'കേൾക്ക
മന്നവ! പൂർവ്വികാചാര്യനെ വിട്ടു നീ
നിന്നിഷ്ടമേകിട്ടമന്യനെത്തേടുകി-
ലിന്നു നീ നീചചണ്ഡാലനായ്പ്പോയിട്ടും''

110 പൂമകൻ തന്മകനേകിയ ശാപത്തി-
നാൽ മഹാതേജസ്വിയായ നരവരൻ 600

കൺമലർ ചിവപ്പ വുള്ളങ്ങ് കറുപ്പുറ ക്കടിതി നേകി
എണ്മരിൻ വലിയ നായ വെമൻറിശൈ തന്നൈ യുററാൻ

108 തെൻറിശൈ യതനൈ നണ്ണി ച്ചെയ്തവ ഞ്ചെയ്യും ചെവ്വി
വൻറിറ ലയോത്തി വാഴ മൻറിരി ചങ്കു വെൻപാൻ
തൻറുണൈ ക്കുരുവൈ നണ്ണി ത്തനുവൊടു ത്തുറക്ക മെയ്ത
ഇൻറെനക്കരുള്ളു കെന്ന യാനറി ന്തിലന തെൻറാൻ.

109 നീനക്കൊലാ താകി നൈയ നീണില ത്തിയാവരേനും
മനക്കിനി യാരൈ നാടി വകുപ്പല്യാൻ വേള്വി യെന്ന-
ച്ചിനക്കൊടു ന്തിറലോയ് മുന്നർ ത്തേശികർ പിഴൈത്തു വേറോർ
നീനക്കിതനാടി നിൻറായ് നീചനായ് വിട്ടതി യെൻറാൻ.

110 മലരുളോൻ മൈന്തൻ മൈന്ത വഴങ്കിയ ശാപ ന്തന്നാല്
അലരിയോൻ റാന നാണും പഴിവിഴ ന്തരയർ കോമാൻ

കോമളത്താമരത്താരൊത്ത തന്മുഖ-
മാകെ വാടീ ലോകമെല്ലാമികഴ്ത്തിട്ടും
നീചജന്മാകാരമേററിതന്നേരമേ
നീലാരവിന്ദനയന! നിരുപമ!

111 ഹാരകിരീടാദിയാഭരണങ്ങള-
ന്നേരം കറുത്ത പൊന്നാകവേ, പൂണനൂൽ
ചാരുപട്ടാംബരമെന്നിവ തോലായി-
താരമ്യമേനിയഴക്കു പുരളവേ
പാരം നിറംകെട്ട പോന്നാൻ ത്രിശങ്കുവും
നേരേ പുരിക്കു തിരികെ, യപ്പോൾ ജനം
ക്രൂരാപഹാസം പൊഴിച്ചു നൃപതിയും
ഘോരാടവീതലം നോക്കിയോടീടിനാൻ.

112 കാട്ടിലെല്ലാമലഞ്ഞീട്ടും വിധൗ ചെന്നു
പെട്ടിതു കൌശികൻ വാഴും വനാന്തരം
കണ്ടതു നേരം മുനിയുമാരാഞ്ഞിതു
'ചണ്ഡാലനായ നീയാരെ,ന്തുവന്നതും?'
ഉണ്ടായതെല്ലാം മൊഴിഞ്ഞാൻ ത്രിശങ്കുവു-
മിണ്ടലോടായതു കേട്ട ഗാഥിസുതൻ

113 'വിണ്ടലം ഞാനേ തരുവ,നൊരു യാഗ-
മുണ്ടതി,നെന്നോതി മാമുനിമാർകളെ 620

പുലരിയങ്ങ് കമലം പോലും പൊലിവൊരീഇ വതനം പൂവില്
പലരുമാങ്കികഴ്തറ് കൊത്ത പടിവം വന്തുററതൻേറ.

111 കാശൊട്ടു മുടിയും പൂണും കരിയതാം കനകം പോൻറും
തുശൊട്ടു മണിയു മുന്നൂല് തോല്തരും തോററം പോൻറും
മാശൊട്ടു കരുകി മേനി വനപ്പഴി ന്തിടവ്വർ വന്താൻ
ശീശിയെ ൻറിയാരു മെള്ളത്തികൈപ്പൊട്ടു പഴവഞ്ചോർന്താൻ.

112 കാനിടൈ ച്ചിറിതു വൈകല് കഴിത്തൊർ നാട് കൗശി കപ്പേർ-
ക്കോനിനി തുറൈയും ചോലൈ കുറുകിനൻ കുറുക വന്നാൻ
ഈനനീ യാവ നെനൈ നേർന്തതി വ്വിടൈയി നെന്ന
മേനികഴ് പൊരുൾക ളെല്ലാം വിളമ്പിനൻ വണങ്കി വേന്തൻ

113 ഇററിതോ വെനന ക്കന്നാൻ യാനിരു വേള്വി മുററി
മററുല കളിപ്പെ നെന്നാ മാതവർ തമ്മൈയെല്ലുവ-

കൊണ്ടുവന്നാനതിനായിപ്പൊട്ടുന്നനെ
'വേണ്ടിതെ'ന്നോതി വിലക്കി വസിഷ്ഠനും,
'കണ്ടീല ശാസ്ത്രത്തിലൊന്നിലും ക്ഷത്രിയൻ
ചണ്ഡാലനായിട്ടു യാഗാഗ്നി കൊൾവതേ'

114 തങ്ങളിതിന്നു കൂട്ടില്ലെന്നു ചൊല്ലവേ
തിങ്ങുന്ന കോപം കലർന്നുടൻ കൗശികൻ
'നിങ്ങളോ വേടരായ്പ്പോകെ'ന്നുരസ്സവേ-
യങ്ങനെയായിട്ടലഞ്ഞാരവരഹോ!

115 'ചണ്ഡാലനായിതാ യാഗാഗ്നിയേകിനേൻ
വിണ്ടലത്തുള്ളവർ വന്നിതു കൊള്ളുവിൻ!'
ചണ്ഡതപസ്വി കുശികാത്മജൻ യജ്ഞ-
ഖണ്ഡം ഭുജിപ്പാൻ, ക്ഷണിച്ചു വാനോർകളെ!
എന്നേ! മഹാത്ഭുതം! വന്നതില്ലാരുമ-
തെണ്ണി നിന്ദിച്ചു ചിരിച്ചാനനന്തരം
മന്നനെ നോക്കി യുരച്ചാൻ 'കയറുക
നിന്നിമേഷാലയം; ഞാനേ തപസ്സിനാൽ
ചൊന്നേൻ' ഉടനേറി നിന്നാനവിടത്തിൽ
വന്നതാം വാനവിമാനത്തിലന്നൃപൻ. 638

ച്ചുററു റു മുനിവർ യാരും തൊക്കനർ വച്വിട്ടൻ മൈന്തർ
കററില മരചൻ വേള്വി കനററുമൈറ പുലൈയർ കീവാൻ.

114 എൻറു മൈത്തിയാങ്കളൊല്ലോ മെൻറന രെന്ന പ്പൊങ്കി-
പ്പുൻെറഴീർ കിരാത രാകിപ്പോകെന പ്പുകറ ലോട്ടും
അൻവ രെയിന രാകി യടവിക ടോറും ചെൻറാർ
നിൻറു വേള് വിയൈയ്യു മുററി നിരാചനർ വരുക വെൻറാൻ.

115 അരചനി പ്പുലൈയർ കെന്നേ യനററുമൈറ മുററി യൈമ്മെ
വിരച്ചുക വല്ലെ യെൻപാൻ വിഴുമിതെ ൻറികിഴ്ന്തു നക്കാർ
പുരചൈമാ കളിററു വേണ്ടെ പ്പോകനീ തുറക്കം യാനേ
ഉരൈചെയ്തേ ൻറവത്തിനെന്ന വോങ്കിനൻ വിമാനത്തുമ്പർ.

116 അങ്ങനെ സ്വർഗ്ഗത്തിലെത്തവേ ദേവരോ
'ഇങ്ങു നീ ചണ്ഡാലനെന്തിനു വന്നതും?
അങ്ങു പൊയ്ക്കൊള്ളുക ഭൂമിയിൽ' കോപത്തൊ_
ടിങ്ങനെ തള്ളിയയച്ചാൻ ത്രിശങ്കുവെ.
താങ്ങററു മന്നൻ തലകീഴ് മറിഞ്ഞങ്ങു
മോങ്ങീ 'ശരണം തപസ്വി'നെന്നിങ്ങനെ.
'അങ്ങു നീ നില്ക്ക നീ നില്ക്കെ'ന്നു കൗശികൻ
തുംഗാരവത്തിൽ ചിരിച്ചുരച്ചീടിനാൻ.

117 'എൻ വാക്കു തെല്ലും മതിക്കാതവമതി
യെൻ നേക്കു കാട്ടിയ വിണ്ണവർ തങ്ങടെ
എല്ലാപ്പദവിയും വാനുലകങ്ങളു-
മേതും മടിയാതെ ഞാനാരചിക്കുവൻ.
സൂര്യനും ചന്ദ്രനും താരങ്ങളും ഗ്രഹ-
മോരോന്നുമെന്നും ജ്വലിച്ചുകൊണ്ടങ്ങിനെ
നേക്കു തെക്കുവടക്കായിച്ചരിക്കണം
മിക്കതുമിങ്ങനെ തോററുവൻ ഞാനുടൻ.

118 ശക്രനും നാന്മുഖദേവനും രുദ്രനും
മിക്ക സുരന്മാർ മുനികളുമോതിനാർ:-
'ഒക്കെപ്പൊറുക്ക മുനേ, സാധുരക്ഷണം
ത്വൽക്കമമാം ധർമ്മമേ, നന്നു നന്നായംതു

658

116 ആങ്കവ ൻറുറക്ക മെയ്ത വമരർകൾ വെകുണ്ട നീചൻ
ഈങ്കവ ന്തിട്ടവ തെന്നേയിരുനില ത്തിഴിക വെന്ന
ത്താങ്കലില് വഴിവാൻ മററു ത്താപത ചരണ മെന്ന
ഓങ്കിന നിന്നി ലെന്ന വുരത്തുരു മൊക്ക നക്കാൻ.

117 പേണലാ തികഴ്ന്ത വിണ്ണോർ പെരുംപത മുതലാ മറ്റൈറ-
ച്ചേൺമുഴ തമൈപ്പ ലെന്നാച്ചെഴുംകതിർ കോണാ ടിങ്കൾ
മാണൊളി കെടാതു തെർകു വടക്കവായ് വരുക വെൻറു
താണവോ ട്ടർവ വെല്ലാം ചമൈക്കുവെ നെന്നും വേലൈ.

118 നറൈത്തരു വുടൈയ കോനു നാന്മുക ക്കടവു ടാനും
കുറൈത്തരു കളനു മറൈറ ക്കടവുളർ പിറരും തൊക്ക

അക്കാശ്യപീനാഥനാകും ത്രിശങ്കുവും
നക്ഷത്രമണ്ഡലത്തിങ്കൽ വിലസിട്ടും.

119 രാജർഷിയായ് ഭവാൻ വാഴ്ക! തവയശോ–
രാജി രാജിച്ചിട്ടമഞ്ചുതാരങ്ങളാൽ'
ദേവഗണമേവമോതി മറയവേ
കേവലമാം തപശ്ചര്യ ചെയ്തീട്ടവാൻ
ആവതും വേഗം നടന്നാൻ ജലനിധി-
ക്കാകെയധീശൻെറ ദിക്കുനോക്കി സ്വയം.

## ശുനശ്ശേഫകഥ

120 പൂട്ടിയ വില്ലൊട്ടം സേനയോട്ടം സ്വധ–
യീട്ടിയ ചൊല്ലെഴമംബരീഷനൃപൻ
നാട്ടിലുള്ളോക്കുയിരായവൻ പൊന്നണി-
ത്തട്ടിയന്നുള്ളതാം തേരിലേറിത്തദാ
കാട്ടിലലഞ്ഞാൻ നരബലിക്കായൊരു
കുട്ടിയെത്തേടിപ്പലപല ദിക്കിലും.

121 താപസനാമൃഷീകേശൻ വസിച്ചിട്ടും
താരൊളി ചേന്ന വനത്തിലെത്തീ നൃപൻ
തന്നാശചൊല്ലവേ മൂന്നുപേർ മക്കളിൽ
ത്തായസ്സിളയവനുററവനെന്നോതി 676

പ്പൊറുത്തരുൺ മുനിവ നിന്നെപ്പുകല് പുകം രവനൈ പ്പോററും
മറത്തിറ നൻറു താര കണത്തൊട്ട മമൈക വന്നാൻ.

119 അരചമാ തവനീ യാതി യൈന്തു നാട്ടെൻപാല് വന്തുൻ
പുരൈവിള ക്കിട്ടക വെന്നാക്കടവുളർ പോയ പിന്നർ
നീരൈത്തവൻ വിരൈവി നേകി നെട്ടംകടർ കിറൈവൻ വൈകം
ഉരവീട മതനൈ നണ്ണിയുറുതവ മഞ്ഞററും കാലൈ

120 കതൈ വരി ചിലൈവാ ട്ടാനൈ ക്കോമക നമ്പ രീടൻ
ചുതൈതരു മൊഴിയൻ വൈയത്തു യിർക്കുയീ രായ തോൻറല്
വതൈപുരി പുരുട മേതം വകുപ്പവോർ മൈന്തർ കൊൾവാൻ
ചിതൈവിലൻ കനക ത്തേർകൊണ്ടടവികട്ടരുവി ച്ചെൻറാർ.

121 നററവ രിചീകൻ വൈക നനൈവരും പഴവ നണ്ണി–
ക്കൊററവൻ വിനവ ലോട്ടമിശൈന്തനർ കമരർ തമ്മുൻ

തന്തയ്ക്കു മൂത്തവൻ തന്നുയിരെന്നതും
ഹന്ത! ചൊന്നീടവേ മദ്ധ്യമനാം സുതൻ

122 ചൊന്നാൻ നൃപനോട്ട 'ദാരിദ്ര്യമാം ക്ഷീണ–
മൊന്നാകെ മാററുംപടി ഭവാനിക്ഷണം
എന്നെ വളത്തിയോരച്ഛനു നല്ലണം
ഇന്നെനിക്കുള്ള വിലയായ് വരും പണം'.
പിന്നെപ്പിതാവിനെ വന്ദിച്ചു മന്നവൻ
തന്നോടൊരുമിച്ചു തേരിലേറീടവേ
ഉന്നിദ്രതീക്ഷ്ണകിരണൻ ദിനകരൻ
ചെന്നേറി വാനവിമാനമദ്ധ്യം, തദാ

123 മന്നനും മാദ്ധ്യന്ദിനാദി ചെയ്യാൻ, തേരിൽ
നിന്നുമിറങ്ങീ കുമാരനോടൊത്തുടൻ
ദുർന്നിവാരങ്ങളാം ദുർഗ്ഗുണം പോക്കിയോ–
രുന്നതതാപസൻ കൗശികൻ തന്നെയും
അന്നാവനത്തിൽ മുനിസുതൻ കണ്ടതി–
ഖിന്നനായ് തൽപാദപങ്കജം കൂപ്പിനാൻ.

124 ഏറും മരണഭയത്തോടെ മാനസം
നീറി വണങ്ങും കുമാരനെക്കാൺകവേ 694

വെററവ ളിളവ ലെർകേ യെൻറനൽ പിതാമു ന്നൻ ാൽ
മറൈറയ മൈന്ത നക്ക മന്നവൻ തന്നൈ നോക്കി.

122 കൊട്ടത്തരുൾവെറു കൈ വേണ്ടി ററാർകഠാം വിഴമംകൻറ
എട്ടത്തെനൈ വളർത്ത താതൈ ക്കെൻറവ ററാഴ്ത്തു വേന്തൻ
തട്ടപ്പരും തേരി നേറി ത്തടൈയിലാ പ്പടർത ലോട്ടം
ചുടർക്കതിർ ക്കടവുൾ വാന ത്തുച്ചിയം ചൂഴല് പുക്കാൻ.

123 അവ്വയി നീഴന്തു വേന്തനരുംകടൻ മുറൈയി നാററ–
ച്ചെവ്വിയ കരിശി റാനും ചെൻറന നിയമം ചെയ്‌വാൻ
അവ്വിയ മവിത്ത ചിന്തൈ മുനിവനൈ യാണ്ടു ക്കാണാ–
ക്കവ്വൈയി നോട്ടും പാത കമലമ തുച്ചി ചേർത്താൻ

124 വിറപ്പൊട്ടു വണക്കം ചെയ്തു വിടലൈയൈ യിനിതു നോക്കി
ചിറപ്പുടൈ മുനിവ നെന്നേ തെരുമരല് ചെപ്പു കെന്ന

പാരം കരുണയോടാരാഞ്ഞിതാധിക്കു
കാരണമദ്ദയാവാരിധി കൗശികൻ.
'ധർമ്മജ്ഞ! കേട്ടാലുമെന്നെ വിററാ,രെൻെറ
യമ്മയുമച്ഛനുമമീനരപാലനായ്!'

125 ആവൃത്തനും തൻഭഗിനിയും ചെയ്യതാ-
മാവാത്ത കേട്ട വിശ്വാമിത്രനോതിനാൻ;
'ആവിലഭാവമൊഴിക, കാത്തീട്ടവാ_
നാവുമെനിക്കിതാ നിന്നുടെ ജീവനെ'.
പിന്നെത്തിരിഞ്ഞു തൻ പുത്രരെപ്പാർത്തിതു
ചൊന്നാൻ: 'ഇവനു പകരമായ്പ്പോകണം
നിങ്ങളിലാരെങ്കിലുമൊരാളീനൃപ _
നൊന്നിച്ചുട'നെന്നു കേൾക്കവേ മക്കളും

126 തന്നാജ്ഞ കൊള്ളാതെ നില്ക്കവേ കൗശികൻ
തന്നയനങ്ങൾ ചുവന്നൊളി വീശവേ
മിന്നും രവിപ്രഭ നാണിച്ചുപോയ്; മനം
നന്നെത്തപിച്ചിതു; രോമകൂപങ്ങളിൽ
നന്നായ് ബഡവാനലജ്വാല പൊന്തി; തൻ
നന്ദനന്മാരെ ശ്ശപിച്ചാനിതുവിധം:
'കുന്നിയും കാരുണ്യമില്ലാത്തവർ നിങ്ങ-
ളിന്നു മുതൽക്കു പുളിന്ദരായ്ത്തീർന്നീടും!'' 714

അറപ്പൊരു ളുണർന്തോ യെൻറ നന്നൈയും തായൈ താനും
ഉറപ്പൊരുൾകൊണ്ടു വേന്തർ ക്കുതവിന രെൻറാനുറേറൻ.

125 മൈത്തുന നോട്ടു മുന്നോൾ വഴങ്കിയ മുറൈമൈ കേളാ—
ത്തത്തുറ ലൊഴിനീ യാനേ തട്ടപ്പെനി അയിരൈ യെന്നാ
പ്പുത്തിരൻ തമ്മൈ നോക്കി പ്പോകവേ റോട്ടു മെന്നാ
അത്തക മുനിവൻ കൂറ വവർമറു ത്തകറല് കാണാ.

126 എഴുംകതി രവനു നാണ ച്ചിവന്തന നിരുക ണെഞ്ചം
പുഴുംകിനൻ വടവൈ തീയ മയിർപ്പുറം പൊറിയി റുള്ള
അഴങ്കലില് ചിന്തൈ യിർനീ രടവിക ടോറും ചെൻറേറ
ഒഴുങ്കറു പുളിഞരാകി യുറുതുയ രുക വെൻറാൻ

127,128 അങ്ങനെ മാമുനിതൻ കോപമേററിട്ടു
നന്ദനന്മാർ നാൽവരപ്പോൾ ശബരരായ്;
മുന്നിൽനിന്നീട്ടും മരുമകൻതന്നോടു
ചൊന്നാൻ :- "മനം നൊന്തു മാഴ്കൊലാ നീയിനി
ഇന്നിതാ നല്ലവൻ രണ്ടു മന്ത്രം; മാറിൽ
മിന്നിടും മാലയണിഞ്ഞ നീയിപ്പൊഴേ
മന്നവനൊന്നിച്ചു പോക, യൂപസ്തംഭ-
മൊന്നിൽ നിന്നെക്കെട്ടു,മപ്പോൾവിരയെ നീ
നന്നായുരുക്കഴിച്ചീടണം മന്ത്രങ്ങ-;
ളെന്നാൽ ത്രിമൂർത്തികൾ, ദേവരും വന്നിടും.
നിർണ്ണയം യജ്ഞവും പൂർത്തിയാം, നിൻ ജീവ-
നെന്നുമൊരാപത്തു വന്നീടുകില്ലെടോ'
എന്നതു കേട്ടു ശുനശ്ശേഫനും തൊഴു-
തന്നിലം വിട്ടു തിരിച്ചാൻ നൃപനൊടും.

129 ആ മറയോൻ ചൊന്നവണ്ണം കുമാരനു-
മാമന്ത്രയുഗ്മമുരുക്കഴിച്ചീടവേ
അങ്ങു വന്നു ഹംസവൈനതേയവൃഷ-
ഭങ്ങളിൽ മൂർത്തികൾ മൂവരും, ദേവരും.
ഭംഗമെന്യേ മുനിസൂനുവിൻ പ്രാണനും
തുംഗമഖവുമവർ കാത്തുകൊണ്ടിതു. 734

127 മാമുനി വെകുളി തന്നാൻ മടികലാ മൈന്തർ നാല്വർ
താമുറു ചവരരാകച്ചപിത്തെതിർ കലിത്ത ചിന്തൈ
ഏമുറ ലൊഴികെ വിന്നേ പെറുകെന വിരണ്ടു വിഞ്ചൈ
കോമരം കനക്ക നല്കി പ്പിന്നരും കുറിക്ക ലുററാർ

128 അരചനൊ ടേകി യൂപ ത്തുണൈക്കുപി മ്മറൈയൈ യോതിൻ
വിരുത്തുവർ വിണ്ണ ളോരും വിരിഞ്ചനും വിടൈവ ലോനും
ഉരൈ ചെറി വേള്വി മുററു മുന്നുയിർ ക്കീറുണ്ടാകാ
പിരചമെന്താരാ യെന്ന പ്പഴിച്ചൊടും പെയർന്തു പോനാൻ

129 മറൈമുനി യുരൈത്ത വണ്ണ മന്തിര മൈന്ത നായ
ച്ചിറൈയുറു കലുഴ നന്നം ചേമുതർ പിറവു മൂരും
ഇറൈവർ തൊ ക്കമരർ ചൂഴ വിളവറ നുയിരും വേന്തൻ
മുറൈതരു മകമും കാത്താർ വടതിശൈ മുനിയും ചെൻറാൻ

130 എത്തിനാൻ കൗശികനുത്തരദിക്കിലായ്
പൊത്തിനാനംഗുലികൊണ്ടുതൻ നാസിക
ഇദ്ധയോഗം പ്രാണനെല്ലാം സുഷുമ്‌നയിൽ
ബദ്ധമാക്കീയിഡാപിംഗലാമാർഗ്ഗമായ്
ശുദ്ധം പ്രണവവും ധ്യാനിച്ചു നിശ്ചല-
മുത്ഥാനശീഷം നയിച്ചു സമകളെ.
എത്തി വളന്നതാം മൂലാഗ്നി മൂലമായ്
വിദ്ധമാക്കീ തൽകപാലം പൊട്ടുന്നനെ
ഊദ്ധ്വമുഖമായുയന്നു ധൂമം പര-
ന്ന ദ്ധ്വാന്തതുല്യമുലകു മറയ്ക്കയായ്.

131,132 അത്രിപുരാന്തകൻ പണ്ടു ഗജാസുര-
മൂത്തിയുരിച്ചു ധരിച്ച തോലെന്നപോൽ,
മെത്തിയുയന്ന കാർമേഘങ്ങളെന്നപോൽ
പൃത്ഥ്വിയിലെങ്ങും നിറഞ്ഞു ധൂമാവലി
വർദ്ധിതഘോരാന്ധകാരപടലങ്ങ-
ളുത്ഥാപനം ചെയ്തു മൂടി മാർത്താണ്ഡനെ
ഊർദ്ധ്വലോകത്തിലെദ്ദിക്പാലകാക്ഷിയെ-
യിദ്ധരാധാരദിഗിഭനേത്രങ്ങളെ!' 752

130 വടാതിശൈ മുനിയു നണ്ണി മലർക്കര നാശി വൈത്താങ്കു
ഇടാവുപിംകലൈ യാനൈ യ വിതയത്തു ടെഴുത്തൊൻറണ്ണി
വിടാതുപല് പരുവ നിർപ മൂലമാ മുകട്ട വിണ്ട
തടാതിരുട് പടലൈ മൂട ച്ചലിത്തതെ ത്തലമും താവി.

131 എയിലെ രിത്തവൻ യാനൈയു രിത്തനാൾ
പയില്വു റു ഞ്ഞുരി പോർത്തനൻ പൺപെന
പ്പുയല് വി രിത്തെഴും താലെന പ്പൂതലം
കുയില്വു റുത്തി ക്കൊഴും പുകൈ വിമ്മവേ

132 തമന്തി രണ്ടുല കിയാവൈയും താവുറ
നിമിർന്ത വെങ്കതിർ ക്കറൈയു നീങ്കുറ-
ക്കമന്ത മാതിര ക്കാവലർ കണ്ണോട്ടും
ചുമന്ത നാകമുൻ കൺചും പുളിത്തവേ

